26

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൦] ൧൯൦൧ ഫെബ്രുവരി [ലക്കം ൧൧

മംഗളം

താവും മേദേനതന്നെവിലസിന സുറിയൻ കാക്കാരാധാരമാം മാർ-
ദീവന്നാസ്യോസെന്നഞ്ചാമതു പരമെഴും നാമധേയം വഹിച്ചും.
മേൽവിളങ്ങീടുന്നോലിക്കും വലിയതിരുവടിക്കായുരാരോഗ്യസൌഖ്യം,
സർവ്വേശൻനൽകിടട്ടെ കരുണയൊടു കടാക്ഷിച്ചനുഗ്രഹിച്ചുമേന്മേൽ.
നടക്കൽ വർക്കി.

---

## മിശിഹാനുകരണം.

### മൂന്നാം അദ്ധ്യായം.

### (സത്യോപദേശങ്ങൾ)

സത്യത്തെ ഉപമകൾകൊണ്ടും അനിത്യവചനങ്ങൾകൊണ്ടുമല്ലാതെ അതിന്റെ യഥാർത്ഥസ്ഥിതിയിൽ അതുതന്നെ ആരെ പഠിപ്പിക്കുന്നുവൊ അവൻ ഭാഗ്യവാൻ.

നമ്മുടെ അഭിപ്രായവും നമ്മുടെ ബോധവും? പലപ്പോഴും നമ്മെ വഞ്ചിക്കുന്നു. അല്പം മാത്രമല്ലാതെ അവയ്ക്കു വിഷയിഭവിക്കുന്നില്ല.

ഗ്രഹിക്കാൻ പ്രയാസമുള്ളവയും സൂക്ഷ്മമല്ലാത്തവയും അറിയാതിരുന്നതുകൊണ്ടു വിധിദിവസത്തിൽ കുററം ചുമത്തപ്പെടുവാൻ ഇടയില്ലാത്തവയായ കാര്യങ്ങളെക്കുറിച്ചു വലിയ വാദപ്രതിവാദങ്ങൾ നടത്തിയതുകൊണ്ടു എന്തു ഗുണമുള്ളു.

പ്രയോജനവും ആവശ്യവുമുള്ള കാര്യങ്ങളെ ഉപേക്ഷിച്ചും വെച്ചു ദോഷകരമായ വിനോദകൃത്യങ്ങളിൽ മനസ്സോടെ ശ്രദ്ധവെക്കുന്നതു വലിയ ബുദ്ധിഹീനതയാകുന്നു. കണ്ണുകൾ ഉണ്ടായിട്ടും നാം കാണുന്നില്ല.

൨. തത്വജ്ഞബോധസംബന്ധമായ വാദങ്ങളിൽ ഉൾപ്പെട്ടിട്ടു നമുക്കു എന്താവശ്യം?

„നിത്യവചനം" (മിശിഹാതമ്പുരാൻ) ആരോടു സംസാരിക്കുന്നുവൊ അവൻ അനേകാഭിപ്രായങ്ങളാൽ വലയുന്നില്ല. സകലവും ഒരു „വചന"ത്തിൽ നിന്നുള്ളവയാകുന്നു. സകലവും ഈ ഒന്നിനെത്തന്നെ അറിയിക്കുന്നു. നമ്മൊടു സംസാരിക്കുന്ന „ആദികാരണ"വും കാരണവും ഇതുതന്നെ ആകുന്നു.

ഈ „വചന"ത്തിന്റെ സഹായംകൂടാതെ ആരും ഒന്നും ശരിയായി ഗ്രഹിക്കുകയാകട്ടെ വിധിക്കയാകട്ടെ ചെയ്യുന്നില്ല.

ആൎക്കു സകലവും ഒന്നായിരിക്കയും, ആരു സകലത്തെയും ഒന്നിങ്കലേക്കു ആകൎഷിക്കയും ആരു സകലവും ഒന്നിൽതന്നെ കാണുകയും

ചെയ്യുമ്പൊ അവൻ സ്ഥിരഹൃദയമുള്ളവനായും സമാധാനത്തൊടുകൂടി ദൈവത്തിൽ വസിക്കുന്നവനായും തീരാൻ ഇടയുണ്ട്.

സത്യസ്വരൂപനായിരിക്കുന്ന എന്റെ ദൈവമെ നിത്യസ്നേഹത്തിൽ നിന്നൊടുകൂടെ എന്നെ നീ ഒന്നിപ്പിച്ചുകൊള്ളണമെ.

വല്ലതെസംഗതികളെ പലപ്പൊഴും വായിക്കയും കേൾക്കയും ചെയ്യു ചെയ്യു ഇനിക്കു അവയിൽ രസമില്ലാതായി തീർന്നിരിക്കുന്നു. ഇനിക്കു മനസ്സൊ ആഗ്രഹമൊ ഉള്ളവയെല്ലാം നിന്നിൽ ഇരിക്കുന്നു.

പഠിപ്പിക്കുന്നവർ എല്ലാവരും മിണ്ടാതിരിക്കട്ടെ; നിന്റെ തിരുമുമ്പിൽ സകല സൃഷ്ടികളും മൌനമായിരിക്കട്ടെ- എന്നൊടു നീ മാത്രം കല്പിക്കണമെ.

൩. ഒരു മനുഷ്യൻ എത്ര ഏകാഗ്രചിത്തനായും എത്ര നിഷ്കപടബുദ്ധിയായും ഇരിക്കുമ്പൊ അത്രയും ഉന്നതങ്ങളായ വല്ലതെ കാര്യങ്ങളെ അവൻ ശ്രമം കൂടാതെ ഗ്രഹിക്കുന്നു. എന്തെന്നാൽ ബുദ്ധിപ്രകാശം അവന്നു മെലിൽനിന്നു ലഭിക്കുന്നു.

ശുദ്ധിയും നിഷ്കപടതയും സ്ഥിരതയുമുള്ള ആത്മാവു ബഹുകാര്യ്യചിന്തയാൽ വലയുന്നില്ല- എന്തെന്നാൽ അങ്ങിനെയുള്ള ആത്മാവു ഇവയെയെല്ലാം ദൈവമഹത്വത്തിനായിട്ടു ചെയ്കയും സ്വാന്തപുകഴ്ചയെ കാംക്ഷിക്കാതെ മനസ്സ്വാസ്ഥ്യത്തൊടുകൂടെ ഇരിക്കാൻ ശ്രമിക്കയും ചെയ്യുന്നു.

അനിയന്ത്രിതമായ നിന്റെ സ്വന്ത മനൊവികാരം വരുത്തിക്കൂട്ടുന്നതിനെക്കാൾ വലുതായ വിഘ്നമൊ പ്രയാസമൊ നിനക്കുണ്ടാകുന്നവൻ ആരുള്ളൂ?.

ഉത്തമനും ഭക്തനുമായ മനുഷ്യൻ പുറമെ ചെയ്യെണ്ട പ്രവൃത്തികൾ എല്ലാം ആദ്യം ഉള്ളിൽ അത്രെ ചെയ്യുന്നതു- അവ അതിരു കടന്ന ഗതിയൊടുകൂടിയ ആഗ്രഹങ്ങളിലെക്കു അവനെ ആകർഷിക്കുന്നില്ല- അവൻ അവയെ ശരിയായ ന്യായത്തിന്റെ നിബന്ധനകൾക്കു അനുസരണമാക്കിത്തീർക്കയത്രെ ചെയ്യുന്നതു.

തന്നെത്തന്നെ കീഴടക്കുന്നതിനു ശ്രമിക്കുന്നവൻ ചെയ്യുന്നതിനെക്കാൾ വലുതായ പൊരാട്ടം ആരു ചെയ്യുന്നുണ്ടു.

നമ്മെത്തന്നെ കീഴടക്കുന്നതിനും അതിനു വെണ്ടുന്ന ശക്തി അനുദിനം അധികമധികം പ്രാപിച്ചു മെക്കുമെൽ ഉത്തമന്മാരായിതീരുന്നതിനും ആയിട്ടുള്ള ശ്രമം നമ്മുടെ ഏകൊദ്ദെശ്യം ആയിരിക്കണം.

൪. എന്തെങ്കിലും ന്യൂനതകൂടാതെയുള്ള പൂർണ്ണത ഈ ലൊകത്തിൽ ഇല്ല- നമ്മുടെ ചിന്തകൾ അത്രയും തെളിവില്ലാത്തവയും ആകുന്നു.

ശാസ്ത്രീയതത്വങ്ങളുടെ അഗാധ പരിശൊധനയെക്കാൾ ദൈവത്തിങ്കലെക്കുള്ള നിശ്ചയമായ വഴി തന്നെക്കുറിച്ചുതന്നെയുള്ള വിനീതജ്ഞാനം ആകുന്നു.

സ്വതെതന്നെ നല്ലതും, ദൈവത്താൽ നിയമിക്കപ്പെട്ടതുമായ വിദ്യയാകട്ടെ വല്ലതിനെയും പറ്റിയുള്ള വെറും അറിവാകട്ടെ ദൊഷിക്കപ്പെടെണ്ടുന്നതല്ല. എങ്കിലും ശുദ്ധമനസ്സാക്ഷിയും സുകൃതജീവിതവും

ഇതിനെ എല്ലാററിനെയ്യുംകാൾ ഉപരിയായി സർവ്വദാ മതിക്കപ്പെടെണ്ടവയാകുന്നു.

എന്നാൽ പലരും ഉത്തമമായി ജീവിക്കുന്നതിന്ന വെണ്ടതിനെകാൾ അറിവു സമ്പാദിക്കുന്നതിന്ന അധികം പ്രയാസപ്പെടുന്നതുകൊണ്ടു പലപ്പൊഴും വഞ്ചിതന്മാരായിതീരുകയും അവർ അശെഷം ഫലസിദ്ധി ഉണ്ടാകാതെപൊകയൊ അല്പമാത്രം ഫലസിദ്ധി ഉണ്ടാകയൊ ചെയ്കയും ചെയ്യുന്നു.

൫- തർക്കം പുറപ്പെടുവിച്ചുകൊണ്ടിരിക്കാൻ മനുഷ്യർക്കു എത്രമാത്രം ഉത്സാഹം ഉണ്ടൊ അത്രമാത്രം ഉത്സാഹം ദുഷ്കൃതങ്ങളെ നിർമ്മൂലമാക്കി സുകൃതങ്ങളെ വിതയ്ക്കുന്നതിന്ന അവർക്കുണ്ടായിരുന്നെങ്കിൽ ഹാ! ലോകത്തിൽ ഇതുവലിയ പാപങ്ങളുമാകട്ടെ അപവാദങ്ങളുമാകട്ടെ ദയറാകളിൽ ഇത്രവലരെ നിയമശൈഥില്യമാകട്ടെ ഉണ്ടാകയില്ലായിരുന്നു.

വിധിദിവസം യഥാർത്ഥമായി വരുമ്പൊൾ എന്തു വായിച്ചിട്ടുണ്ടെന്നല്ല നാം എന്തുചെയ്തിട്ടുണ്ടെന്നും എത്ര ജ്ഞാനത്തൊടുകൂടെ സംസാരിച്ചിട്ടുണ്ടെന്നല്ല എത്ര ഭക്തിയൊടുകൂടെ ജീവിച്ചിട്ടുണ്ടെന്നും അത്രെ നമ്മൊടു ചൊദിക്കാനിരിക്കുന്നതു.

വിദ്യയിൽ ശൊഭയൊടുകൂടെ അവർ ജീവിച്ചിരുന്നസമയം നിനക്കു നല്ലപരിചിതന്മാരായിരുന്ന ശാസ്ത്രജ്ഞന്മാർ എല്ലാവരും ഇപ്പൊൾ എവിടെ എന്നു പറയുക.

അവരുടെ സ്വത്തുക്കൾ ഇപ്പൊൾ മററാളുകൾ അനുഭവിക്കുന്നു. ഇവർ അവരെക്കുറിച്ചു വല്ലപ്പൊഴും വിചാരിക്ക എങ്കിലും ചെയ്യുന്നുണ്ടൊ എന്നറിഞ്ഞുകൂടാ.

ജീവിച്ചിരുന്നപ്പൊൾ അവരെ ഏതാണ്ടു ഗണിച്ചിരുന്നു. ഇപ്പൊൾ അവരെക്കുറിച്ചു സംസാരംപൊലും ഇല്ല.

൬- ഹാ! ലൊകത്തിലെ മഹത്വം എത്രവെഗത്തിൽ കടന്നുപൊകുന്നു! അവരുടെജീവിതം അവരുടെ വിദ്യയ്ക്കുചെരുന്നതായിരുന്നു എങ്കിൽ ദൈവമെ! എത്രനന്നായിരുന്നു! എന്നാൽ അവരുടെ പഠിപ്പും വായനയുംകൊണ്ടു പ്രയോജനം ഉണ്ടാകുമായിരുന്നു.

നിസ്സാരമായ വിദ്യനിമിത്തം എത്രയൊപെർ ദൈവശുശ്രൂഷയെ ഗണ്യമാക്കാതെ ഈലൊകത്തിൽവെച്ചുതന്നെ നശിച്ചുപൊകുന്നു.

വിനീതന്മാരായിരിക്കാൻ അല്ല, മഹാന്മാരായിരിക്കാൻ താല്പര്യപ്പെടുന്നതുകൊണ്ടു അവർ അവരുടെ ചിന്തയിൽ മുഴുകിപ്പൊയിരിക്കുന്നു.

സ്നേഹത്തിൻവലിയവൻ ആരൊ അവൻതന്നെസാക്ഷാൽമഹാൻ-

സ്വന്തദൃഷ്ടിയിൽ അല്പനും ബഹുമാനത്തിന്റെ ഔന്നത്യത്തെ ഗണ്യമാക്കാതിരിക്കുന്നവനും ആരൊ അവൻതന്നെ സാക്ഷാൽ മഹാൻ.

മശിഹായെ ലഭിക്കുന്നതിനായി ലൌകിക വസ്തുക്കളെയെല്ലാം അമെദ്ധ്യംപൊലെ മതിക്കുന്നവൻ ആരൊ അവൻതന്നെ സാക്ഷാൽ വിവെകവാൻ.

ദൈവത്തിന്റെ തിരുവിഷ്ടത്തെ ചെയ്കയും തന്റെ സ്വന്താഭിഷ്ടത്തെ വർജ്ജിക്കയും ചെയ്യുന്നവൻ ആരൊ അവൻതന്നെ സാക്ഷാൽ വലിയ വിദ്വാൻ.

---

## മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ജൂബിലി.

---

മലങ്കര ഇടവകയുടെ നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു കശീശാ സ്ഥാനം കൈക്കൊണ്ടിട്ടു അൻപതാം വർഷം തികയുന്ന കഴിഞ്ഞ ചിങ്ങമാസം ൧൦-൹ മുതൽ ഉള്ള ഒരു വർഷക്കാലം ജൂബിലിവർഷമായി വിചാരിക്കയും ജൂബിലി ആരംഭമായിരുന്ന പോയ ചിങ്ങം ൧൦-൹ മുതൽ പള്ളികളിൽ പ്രത്യേക ശുശ്രൂഷകൾ നടത്തുകയും അവിടത്തെ പിതാവായിരുന്ന കഴിഞ്ഞുപോയ സിമ്മനാരി സ്ഥാപകന്റെ ഓർമ്മ ദിവസമായ കുംഭം ൧൨. ൹ പൊതുവായ ആഘോഷം സിമ്മനാരിയിൽവെച്ചു നടത്തുകയും ചെയ്യണമെന്നു പള്ളിയോഗം നിശ്ചയിച്ചതനുസരിച്ചു പരസ്യമായ ആഘോഷത്തിനുവേണ്ട ഒരുക്കങ്ങൾ ആരംഭിച്ചിട്ടു ഒരുമാസത്തോളമായി. കമ്മറ്റിക്കാരുടെ നിശ്ചയപ്രകാരം, ആഘോഷം ഭംഗിയായി നടത്തുവാൻ തക്ക ഏർപ്പാടുകൾ എല്ലാം തക്കസമയത്തു തന്നെ ശട്ടം കെട്ടുവാൻ തുടങ്ങി. അരി കറി മുതലായ സാമാനങ്ങൾ ശേഖരിച്ചു തയ്യാറാക്കുവാൻ നാനാ ദിക്കുകളിലും ഏർപ്പാടുകൾ ചെയ്തു. സിമ്മനാരിക്കു ചുറ്റും പന്തലുകളും പടിഞ്ഞാറുവശത്തു അലങ്കരിക്കപ്പെട്ട ഒരു വലിയ അടിച്ചുകൂട്ടുപന്തലും വളരെ ചിലവുചെയ്തു തയ്യാർചെയ്തിരുന്നു. ജൂബിലിക്കു തലെനാൾവരെ മാറാതെ വർഷിച്ചുകൊണ്ടിരുന്ന മഴ ആ രാത്രിമുതൽ അശേഷം നീങ്ങിയതുകൊണ്ടു ആഘോഷങ്ങൾ അമംഗളമായി തീരുന്നതാം എന്നു ഏവർക്കുമുണ്ടായിരുന്ന ഭയം അതിശയകരമായവിധത്തിൽ നീങ്ങിപ്പോയതു അല്പമല്ലാത്ത സന്തോഷമാകുന്നു.

ജൂബിലി കമ്മറ്റി പ്രസിഡെണ്ടു മെത്രാപ്പോലീത്താ അവർകൾ ആരംഭംമുതലേ സിമ്മനാരിയിൽ താമസിച്ചു ജൂബിലി ആഘോഷം ഭംഗിയാക്കുന്നതിനു ശ്രമിച്ചുവന്നതിനുപുറമെ ഒരു വാരം മുമ്പെതന്നെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകളും രണ്ടുദിവസം മുമ്പു മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകളും സിമ്മനാരിയിൽ വന്നുചേർന്നു. മാർ അൽവാറീസ മെത്രാപ്പോലീത്താ അവർകൾ മുമ്പെതന്നെ ഇവിടെ ഹാജരുണ്ടായിരുന്നു. സ്ഥലത്തെ ഉദ്യോഗസ്ഥന്മാർ ഹാജരായി ജൂബിലി ആഘോഷം ഭംഗിയായി നടത്തണമെന്നു കല്പനപ്പടി ഹജൂരിൽനിന്നും ഉത്തരവു വന്നിരുന്നതുകൊണ്ടു ദിവാൻപേഷ്കാർമുതൽ എല്ലാ ഉദ്യോഗസ്ഥന്മാരും ഈ അടിയന്തിരം മംഗളമാക്കുന്നതിനു അസാമാന്യപരിശ്രമം ചെയ്തിരുന്നു. സമാന്യത്തിൽ അധികം ആൾക്കൂട്ടമുണ്ടാകുന്നതുകൊണ്ടു സമാധാനപരിപാലനത്തിനു മിസ്റ്റർ വെൻസിലിസാല്യു അവർകളുടെ ആജ്ഞാപ്രകാരം കോട്ടയം ഏറ്റുമാനൂർ എന്നീ രണ്ടു പോലീസ് ഇൻസ്പെക്ടറന്മാരും അവരുടെ കീഴുള്ള സൈന്യങ്ങളും വിശേഷാൽ ചങ്ങനാശേരിൽനിന്നു ഇതിലേക്കായി പ്രത്യേകം വരുത്തിയിരുന്ന പോലീസുകാരും പാഞ്ഞു ഓടിനടന്നിരുന്നു. സദ്യ മുതലായ ഭാരമേറിയ ജോലികൾ വഹിക്കാൻ കോട്ടയത്തുകാർ മുതലക്കാരായും അടുത്ത ഇടവകകളിലെ ആളുകൾ സഹായികളായും ഇരുന്നു ഉറച്ചു ശ്രമിച്ചിരുന്നു.

തലെവെള്ളിയാഴ്ച മുതൽതന്നെ ദൂരസ്ഥന്മാരായ സുറിയാനിക്കാരുടെ വരവു തുടങ്ങി. ൩൦-ാം൹ (സു. ക. ൧൧-ാം൹) ഞായറാഴ്ച കുർബ്ബാനക്കു സിമ്മനാരിപ്പള്ളിയിലും സിമ്മനാരിയിലും ആൾതിക്കൽ ആരംഭിച്ചു. അന്നത്തെ കുർബ്ബാനമദ്ധ്യേ വർഷശമനത്തിനായി പ്രത്യേക പ്രാർത്ഥന കഴിച്ചു. സന്ധ്യ ആയപ്പോൾ കോട്ടയം പട്ടണം പുറദേശക്കാരായ ആളുകളെക്കൊണ്ടു നിറഞ്ഞു. ജൂബിലിദിവസം രാവിലെ സിമ്മനാരിപ്പള്ളിയിൽ ദൈവാരാധന ആരംഭിച്ചു. വലിയതിരുമനസ്സുകൊണ്ടു പ്രധാന പീഠത്തിലും മാർ ഈവാനിയോസ്, മാർ ഗ്രീഗോറിയോസ് ഈ തിരുമേനികൾ ഉപപീഠങ്ങളിലുമായി മൂന്നിന്മേൽ കുർബ്ബാന ചൊല്ലി, പ്രത്യേക സ്തോത്രബലി അണച്ചു. കുർബ്ബാനമദ്ധ്യേ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ചുരുങ്ങിയ ഒരു പ്രസംഗം പറഞ്ഞു. അന്ത്യത്തിൽ ജൂബിലിസംബന്ധമായ പ്രാർത്ഥനക

ളും സിമ്മനാരി സ്ഥാപകന്റെ കബറിങ്കലുള്ള ശുശ്രൂഷയും കഴിഞ്ഞപ്പോഴെക്ക മണി ഒമ്പതു കഴിഞ്ഞു. തിരുമേനികളും വൈദികശ്രേഷ്ഠന്മാരും പള്ളിയിൽനിന്ന പുറപ്പെട്ടു ആസനാരൂഢന്മാരായസമയം മാർ ദീവന്നാസ്യോസ സിമ്മനാരിമല്പാന്റെയും ശെമ്മാശന്മാരുടെയും ഒരു മംഗളപത്രം അവരുടെ ഒരുകാഴ്ചയോടുകൂടി തിരുമേനിക്ക സമൎപ്പിക്കയും അതിന സുറിയാനിയിൽതന്നെ ചുരുങ്ങിയ ഒരു മറുപടി കല്പിക്കയും ചെയ്തു. ഇതു കഴിഞ്ഞ ഉടനെ തിരുമേനികൾ മുറിയിലേക്ക എഴുന്നെള്ളി മേശകീരങ്കരിനോടു കൂടി അലങ്കരിക്കപ്പെട്ട പന്തലിൽ പട്ടക്കാരും ശെമ്മാശന്മാരും ഭക്ഷണത്തിന ഇരുന്നു. മേശകഴിഞ്ഞ ഉടൻ സി. എം. എസ. കോളെജവിദ്യാൎത്ഥികളായ സുറിയാനി കുട്ടികളുടെ ഒരുമംഗളപത്രവും കാഴ്ചയും മുറിയിൽവച്ചു തിരുമേനിക്ക സമൎപ്പിക്കയും ചുരുങ്ങിയ ഒരു മറുപടിയാൽ അവരെ തൃപ്തിപ്പെടുത്തി വിടുകയും ചെയ്തു.

പട്ടക്കാരുടെ ഭക്ഷണം അവസാനിച്ച ഉടൻ, പന്തലുകളിലും വെളിക്കുമായി സിമ്മനാരിപള്ളിയിൽ ഒട്ടുക്ക ആൾ ഇരുത്തി ഇല വച്ചു. ഒരുപ്രാവശ്യം ൭൦൦൦-ൽ കുറയാതെ ആളുകൾ ഇരുന്നു. ഇങ്ങനെ അഞ്ചാറു പ്രാവശ്യം വരെ സദ്യ ഉണ്ടായിരുന്നു. ക്രിസ്ത്യാനികളെക്കൂടാതെ പുറജാതികളായിക്കൂടിയ എല്ലാവൎക്കും പ്രത്യേകം സ്ഥലത്തു ഭക്ഷണം കൊടുക്കയുണ്ടായി. സുറിയാനിസഭയിൽ ചേന്ന പുലയരിൽ ഉൾപ്പെട്ട പുതുക്രിസ്ത്യാനികൾക്ക സകല പദാൎത്ഥങ്ങളും കൂടി വിശേഷവിധമായ ഭക്ഷണം ഉണ്ടായിരുന്നു. ഇങ്ങനെ രണ്ടുമണിയോടുകൂടി സദ്യ അവസാനിച്ചു. ജൂബിലി ദിവസം തന്നെ എണ്ണൂറു പറ അരിയോളം ചിലവായി. തലെദിവസവും പിറെറ ദിവസവും ഇടപ്പിച്ചവും ഉൾപ്പെടെ ൧൨൦൦ പറ അരി ചിലവായിട്ടുണ്ട.

രണ്ടുമണിക്കുമുമ്പുതന്നെ തിരുമേനികൾ മാർദീവന്നാസ്യോസ സിമ്മനാരിയിലേക്ക പ്രൈവററായി എഴുന്നെള്ളി. ആ സിമ്മനാരിയും ചുറ്റുപുറവും വിശേഷവിധത്തിൽ അലങ്കരിക്കപ്പെട്ടിരുന്നു. മൂന്നുമണിക്ക വളരെ മുമ്പെതന്നെ സിമ്മനാരി ഹാൾ ക്ഷണിക്കപ്പെട്ടവരും ദൂരെനിന്നുവന്നവരുമായി കണക്കില്ലാത്ത ആളുകളാൽ തിങ്ങിനിറഞ്ഞു. സ്ഥലത്തെ ഉദ്യോഗസ്ഥന്മാർ, വക്കീലന്മാർ, സാഹുക്കാർ മുതലായ എല്ലാവരും ഹാജരുണ്ടായിരുന്നു. മൂന്നു മണിയായപ്പോൾ വലിയതിരുമേനിമുതലവായവർ മുടിയും സ്ലീബാ, മൂറീസ മുതലായ ഉടുപ്പുകളും ധരിച്ചും ശേഷം തിരുമേനികൾ സാധാരണവസ്ത്രത്തിലും പട്ടക്കാരുടെ അകമ്പടിയോടും സുറിയാനി ഗീതത്തോടുംകൂടി ഹാളിലേക്ക എഴുന്നെള്ളി. എല്ലാവരും എഴുനെററു ആചാരംചെയ്തു ആസനാരൂഢന്മാരായശേഷം ബാണ്ടുകാരുടെ വായന കുറെനേരത്തേക്ക കൂടിയിരുന്ന മഹാജനങ്ങളെ രസിപ്പിച്ചു. അനന്തരം തിരുമേനിക്കും ജൂബിലി ആഘോഷത്തിലും മംഗളം ആശംസിക്കുന്നവയായി കിട്ടിയിരുന്ന കമ്പികളും എഴുത്തുകളും വായിച്ചു പ്രസ്താവിച്ചശേഷം സിമ്മനാരി അദ്ധ്യാപകന്മാരുടെയും അദ്ധ്യായികളുടെയും ഒരു മംഗളപത്രം ഹെഡ്മാസ്ററർ വായിച്ചു അതും അവരുടെ സമ്മാനമായി ൩൦൦. രൂപാവരെ ചിലവുചെയ്തു മദ്രാസിൽനിന്ന പണിയിച്ചുവരുത്തിയ ഒരു ഭദ്രാസനവുംകൂടി തിരുമുമ്പാകെ സമൎപ്പിച്ചു.

അനന്തരം തിരുവിതാംകൂർ കൊച്ചി ഇടവകയുടെ ആംഗ്ലിയാ ബിഷോപ്പായ റൈ. റവ. ഡി. ശ്രീ. ഡാക്തർ ഹോഡ്ജസ അവർകൾ ഇംഗ്ലീഷിലും പള്ളിക്കൂടം ഇൻസ്പെക്ടർ രാമസ്വാമി അയ്യൻ അവർകളും പെൻഷ്യൻ ഇഞ്ചിനീർ കുരുവിള അവർകളും മലയാളത്തിലും ഓരോ പ്രസംഗങ്ങൾ പറഞ്ഞു. പ്രസംഗാവസാനത്തിൽ തിരുമേനി ക്ഷീണം കൊണ്ടു ചുരുക്കത്തിൽ നന്ദി പറഞ്ഞശേഷം മുറക്കുള്ള മറുപടി ഒരു റമ്പാൻ വായിച്ചു. അതുകഴിഞ്ഞു ജൂബിലിമംഗളം പാടുകയും ഹെഡ്മാസ്ററർ സഭാവാസികൾക്കും മററും വന്ദനം പറകയും മററുംചെയ്തുകഴിഞ്ഞപ്പോഴെക്ക മണി നാലടിച്ചു. ഉടൻതന്നെ പഴയസിമ്മനാരിയിലേക്കുള്ള ഘോഷയാത്രയായി. പ്രോഗ്രാമിൽ വിവരിച്ചിരുന്നപ്രകാരം ബാണ്ട, പാണ്ടിവാദ്യം, ഉരുട്ടുചെണ്ട, തമ്പേർ മുതലായ മേളക്കാർ ആദ്യവും പിന്നാലെ പള്ളിക്കുട, മുത്തുക്കുട, മുതലായവയും തുടന്ന പൊൻ വെള്ളി ഉൾപ്പെടെ നാല്പതിൽതാഴെ കുരിശുകളും ഇവക്ക പിന്നാലെ പത്തഞ്ഞൂറു കൊടികൾ പിടിച്ചുംകൊണ്ടു പത്തെറുനൂറു സ്കൂൾകുട്ടികളുടെ അണിഅണിയായനിരയും അവരുടെ പിമ്പിൽ മെഴുകുതിരികൾപിടിച്ചും സുറിയാനിഗീതം ചൊല്ലിയുംകൊണ്ടു ശെമ്മാശന്മാരുടെയും പട്ടക്കാരുടെയും നിരയും ഇവക്ക പിന്നാലെ കനകപല്ലക്കിൽ വലിയതിരുമേനിയും പിമ്പിൽ വണ്ടികളിൽ ശേഷംതിരുമേനികളും അനന്തരം അനേകംയോഗ്യന്മാരുടെവണ്ടികളുമായിട്ടാണു യാത്രപുറപ്പെട്ടു. ജനക്കൂട്ടത്തിന കണക്കില്ലെന്ന പറയാം. പഴയസിമ്മനാരിമുതൽ പുത്തൻസി

ഷനാരിവരെ തുടൻ ജനം തിങ്ങിയിരുന്നു. വഴികളും ഇരുവശവുമുള്ള വീടുകളും
യഥായോഗ്യം അലങ്കരിക്കപ്പെട്ടിരുന്നു. കക്ഷിഭേദമൊ മതഭേദമൊ ആലൊചിക്കാ
തെ എല്ലാവീട്ടുകാരും തോരണം കൊടി മുതലായവയാലും പകൽ വിളക്കിനാലും വ
ന്ദ്യപുരോഹിതനെ ബഹുമാനിച്ചു. വിശേഷാൽ പുത്തനസിമ്മനാരിയുടെ പടിവാ
ല്ക്കൽ സിമ്മനാരിവകയായി രണ്ടു ആർക്കുകളും മനോരമ അച്ചുക്കൂടത്തിന്റെ മു
ഭാഗത്തു ആ ആപ്പീസുവകയായും ചന്തഭാഗത്തു കച്ചവടക്കാരുടെവകയായും വായന
ശാലയുടെ മുൻവശത്തു വക്കീലന്മാരുടെ വകയായും കോളെജ വഴിയിൽ കോളെജ
കുട്ടികളുടെതായും ചെട്ടിത്തെരുവിൽ സിമ്മനാരിയിലെ ഒരു അസിസ്റ്റാന്റ
സ്റ്ററുടെതായും ചുങ്കക്കടവിനുസമീപം സ്ഥലത്തുള്ള പീടികക്കാരുടെതായും പഴ
സിമ്മനാരിപടിക്കൽ സിമ്മനാരിവകയായും ഓരൊ ആർക്കുകളും ഉണ്ടായിരുന്നു.
ഞ്ചവാദ്യക്കാരുടെ മേളങ്ങളോടും ഇടക്കിടെ കരിമരുന്നുവെടികളുടെ മുഴക്കങ്ങളോടു
കൂടിയുള്ള ഈ പ്രദക്ഷിണം ആറു മണിയോടുകൂടെ സിമ്മനാരിയിൽ എത്തി.
ന്ന തിരുമേനികൾ പള്ളിയിൽ പ്രവേശിച്ചു സന്ധ്യാനമസ്കാരം കഴിഞ്ഞതിശേഷം
ദ്ദേശം ഏഴു മണിക്കു താഴെ എഴുന്നെള്ളി. വടക്കരും തെക്കരുമായി മാന്യന്മാരായ
ലരും ഹാജരാകിയ കാഴ്ചകളെ തിരുമേനി സ്വീകരിച്ചശേഷം മലങ്കര ഇടവകയുടെ
പൊതുവായ മംഗളപത്രം കോനാട്ടു മല്പാൻ അവർകൾ വായിക്കയും തിരുമേനി
മറുപടി കല്പിക്കയും ചെയ്തു.

ഈ കൃത്യങ്ങൾ കഴിഞ്ഞ ശേഷം ഒമ്പതു മണിയോടുകൂടി തകൃതിയായ വെടി
ക്കെട്ടു ഉണ്ടായി. അസാധാരണങ്ങളായ പല കാഴ്ചകളും ഇതിൽ അടങ്ങിയിരുന്നു.
ഇങ്ങനെ രാത്രി പത്തു മണിയോടുകൂടെ ജൂബിലിആഘോഷം അവസാനിച്ചു. വട
ക്കരിലും തെക്കരിലും ദൂരസ്ഥന്മാരായ അനേകർ പിന്നെയും ഒന്നും രണ്ടും ദി
വസംകഴിഞ്ഞതിൽപിന്നെയത്രെ സ്ഥലം വിട്ടുപോയത്.

ആകപ്പാടെ ഈ ജൂബിലി ഏററവും ആശ്ചര്യകരമായവിധത്തിലും ബന്ധുക്കളെ
യും ശത്രുക്കളെയും ഒന്നുപോലെ തൃപ്തിപ്പെടുത്തുവാൻതക്കവണ്ണവും ശുഭമായും മം
ഗളമായും നിറവേറി എന്നു നിസ്സംശയം പറയാവുന്നതാണ. ഇത്രവലിയ ജനക്കൂട്ട
വും ഇത്ര കോലാഹലമായ കാഴ്ചകളും കോട്ടയം പട്ടണത്തിൽ ഇതിനുമുമ്പിൽ ഉണ്ടാ
യിട്ടില്ലെന്നു പറയാം. സുറിയാനിസമുദായം ഏകമനസ്സോടുകൂടെ ശ്രമിച്ചാൽ എന്തു
മാത്രം ശക്തി കാണിക്കാൻകഴിയുമെന്നു പുറമെയുള്ളവർക്കു ഒരു നല്ലപാഠത്തിനും സ
മുദായത്തെക്കുറിച്ചു ഒരുവലിയ മതിപ്പിനും ഈ ജൂബിലി ആഘൊഷത്തിൽ സമുദാ
യം ഒന്നുചേർന്ന പ്രദർശിപ്പിച്ച ഉത്സാഹംകൊണ്ടു ഇടയായിട്ടുണ്ടെന്നു കൂടെ പറയാ
വുന്നതാണ. സമുദായത്തിന്റെ ഈ അത്യുത്സാഹം സ്മാരക ഗ്രന്ഥശേഖരത്തിൽകൂ
ടെ പ്രത്യക്ഷപ്പെടുത്തുന്നതായാൽ നമ്മുടെ സമുദായത്തെക്കുറിച്ചു പുറത്തുള്ളവർക്കു ഉ
ണ്ടാകുന്ന മതിപ്പിനു കണക്കില്ലാതെയാകുമെന്നു സംശയമെന്യെ പറയാം.

ചൊവ്വാഴ്ച അഞ്ചു മണിക്കുമേൽ പഴയ സിമ്മനാരിയിൽവച്ചു സ്ഥലത്തുള്ള യൂ
റോപ്യന്മാർക്കു ഒരു തേപ്പാട്ടിയും ബ്രാഹ്മണരും ശൂദ്രരുമായി ഉദ്യോഗസ്ഥന്മാർ, ഉൾ
പ്പെട്ട മഹാന്മാർക്കു രാത്രി വയക്കരെവച്ചു ഒരുവിരുന്നും ഉണ്ടായിരുന്നു. ഈ വിരുന്നു
വളരെ കേമമായിരുന്നു എന്നു അതിൽ സംബന്ധിച്ചവർ ഏകാഭിപ്രായമായി പറയു
ന്നുണ്ടു. നമ്മുടെ വന്ദ്യതിരുമേനിയുടെ ജൂബിലി അടിയന്തിരം ഭംഗിയാക്കുവാൻ
ഉത്സാഹിച്ച എല്ലാ ആളുകൾക്കും പ്രത്യേകം പ്രത്യേകം നന്ദിപറവാൻ സാധിക്കാതി
രിക്കുന്നതിൽ കമ്മട്ടിക്കാർ അത്യന്തം വ്യസനിക്കുന്നു. അതിനാൽ ഈ കാര്യത്തിൽ പ
രിശ്രമിച്ച എല്ലാവരോടും പൊതുവായി കമ്മട്ടിയുടെ കൃതജ്ഞതയെ അറിയിപ്പാൻ
പ്രസിഡെണ്ടു തിരുമേനിക്കുള്ള ആഗ്രഹവും ഈ അവസരത്തിൽ ഞങ്ങൾ പ്രസ്താ
വിച്ചുകൊള്ളുന്നു.

ജൂബിലി മംഗളമായി പര്യവസാനിച്ചതിൽ ദൈവത്തിന്റെ കൃപാവിരത
പ്രത്യക്ഷമായി നാം കാണുന്നതിനാൽ അതും നന്ദിപൂർവം ഈ അവസരത്തിൽ പ്ര
സ്താവിക്കാതിരുന്നുകൂടാ. ഒന്നാമതു ഈ മഹോത്സവം ഈ വിധം കൊണ്ടാടുവാൻ സ
മുദായത്തിനു ഏകമനസ്സുണ്ടായതുതന്നെ ഏത്ര വലിയ ദൈവകൃപയാണ. രണ്ടാമതു
തലെദിവസം വരെ ഇടവിടാതെ കോപിച്ചുകൊണ്ടിരുന്ന വർഷം ജൂബിലിയുടെ
പ്രത്യേക ആവശ്യത്തിനു എന്നപോലെ മാറിനിന്നതു ദൈവാനുഗ്രഹത്താൽ അ
ങ്കിൽ പിന്നെ ഏതിനെ. മൂന്നാമതു ഇതിനു തലെദിവസം അടുത്ത കുമാരനല്ലൂർ ക്ഷേ
ത്രത്തിലെ ഉത്സവത്തിൽ ഉണ്ടായ മരണവും മുറിവുകളും ഭീതികളും നോക്കുമ്പോൾ
അതിൽ സഹസ്രമടങ്ങു ആൾക്കൂട്ടം ഉണ്ടായിരുന്ന ഈ ജൂബിലിയിൽ ഒരു കുട്ടിക്കു
പോലും യാതൊരാപത്തും സംഭവിക്കാതിരുന്നതു കരുണാവാന്റെ പ്രത്യേക കടാക്ഷ

ല്ലയൊ. ൪-ാമതു വെടിക്കെട്ടുസമയം അലങ്കരിക്കപ്പെട്ട വലിയ പന്തലിനകത്തെ വിണ്ണ ഒരു കരിമരുന്നുകട്ട ഏകദേശം പത്തുമിനിട്ടു നേരത്തോളം എരിഞ്ഞുകൊണ്ടിരുന്നിട്ടും ആരുടെയും ശ്രമം കൂടാതെയും മേച്ചിലിനു ഒരു കരിവുപോലും തട്ടാതെയും താനെകെട്ടതു എത്ര വലിയ ദൈവാനുഗ്രഹമാണ. ൫-ാമതു ഇരുപതിനായിരത്തിൽ അധികം ജനങ്ങളെ ഊട്ടിവിടുന്നതിനുള്ള ശ്രമം ഒരു പ്രയാസവും കൂടാതെ നടന്നതു എത്ര വലിയ കൃപ. ൬-ാമതു തലെദിവസം അത്യന്ത സുഖക്കേടിൽ ഇരുന്ന തിരുമേനി ജൂബിലിദിവസം കുൎബ്ബാന ചൊല്ലുവാനും വലിയ ബുദ്ധിമുട്ടുകളെ സഹിപ്പാനും ശക്തി പ്രാപിച്ചതു ഉയരത്തിൽ നിന്നല്ലയൊ. ഇങ്ങനെ ഓരോന്നായി ആലൊചിച്ചാൽ, ഇതിൽ എന്നല്ല, തിരുമേനിയെ സംബന്ധിച്ച എല്ലാകാൎയ്യങ്ങളിലും സഹജമായി കണ്ടുവരുന്ന ദൈവാനുഗ്രഹം ഈ ജൂബിലിസന്ദൎഭത്തിൽ പ്രത്യേകം വിളങ്ങിയിരിക്കുന്നു എന്നു നിസ്സംശയം പറയേണ്ടിയിരിക്കുന്നു. ആ കരുണാവാരിധിയായ ദൈവത്തിനു എന്നെന്നേക്കും മഹത്വമുണ്ടാകയും നമ്മുടെ തിരുമേനി ഇനിയും അനേക കാലം ആയുഷ്മാനായിരുന്നു നമ്മെ ജീവവഴിയിൽ നടത്തുവാൻ അവിടത്തോടുമേൽ തന്റെകൃപ മേല്ക്കുമേൽ വൎദ്ധിക്കയും ചെയ്യട്ടെ. ആമ്മീൻ.

---

## മാർ ദീവന്നാസ്യോസു സിമ്മനാരിയിൽ വച്ചു സമൎപ്പിച്ച മംഗളപത്രം.

നിതാന്തവന്ദ്യ ദിവ്യശ്രീ. മലങ്കരയിടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പൊലീത്താ അവൎകൾ സന്നിധാനത്തിൽ.

നിതാന്തവന്ദ്യ മഹാത്മാവെ!

അസംഖ്യം സമസ്തജന്മാരുടെ ആത്മാക്കളെ സൽഗതിക്കുള്ള മാൎഗ്ഗത്തിൽ നടത്തുന്നവിഷയത്തിൽ ഈശ്വരദത്തമായ അധികാരവിശേഷത്തോടുകൂടി അമ്പതുകൊല്ലത്തിലധികമായി, അനവരതമായി പ്രയത്നം ചെയ്തുകൊണ്ടിരിക്കുന്ന മഹാത്മാവായ അവിടത്തേക്കു മേലും ഈദൃശപ്രയത്നങ്ങളിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കാൻ വേണ്ട ആയുരാരോഗ്യങ്ങൾ അരുളിച്ചെയ്യാനായി അനുഭവസ്ഥന്മാർ യഥാവിധി ഈശ്വരപ്രാൎത്ഥന ചെയ്യുന്ന ഈ അവസരത്തിൽ, ഞങ്ങളും ശക്തിക്കു തക്കവണ്ണം സഹകരിക്കാൻ ചെയ്യുന്ന ശ്രമം അംഗീകാൎയ്യമാകാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

പ്രായമാകുമ്പോൾ ചൊല്ലുവിളിയിൽ നിറുത്തുന്നതിനു ഒട്ടും പ്രയാസം ഉണ്ടാകാതിരിക്കത്തക്കവണ്ണം, ബാലന്മാരെ അവർ നടക്കേണ്ട വഴിയിൽ അഭ്യസിപ്പിക്കുന്നതിലേക്കു അവിടുന്നു ആരംഭംമുതൽ ചെയ്തുകൊണ്ടിരിക്കുന്നതും, ഈ കേരളം ഒട്ടുക്കു വ്യാപിക്കുന്നതുമായ ശ്രമത്തിന്റെ ഫലമെത്രെ, അവിടത്തെ ആസ്ഥാനമായ ഈ പട്ടണത്തിനു അലങ്കാരഭൂതമായ ഈ ഉൽകൃഷ്ട വിദ്യാശാലയിലെ അദ്ധ്യാപകന്മാരും അദ്ധ്യായികളുമായ ഞങ്ങളോളം മറ്റാരും അനുഭവിക്കുന്നില്ലാത്തതുകൊണ്ടു ഇതിനെക്കുറിച്ചു ഈ മംഗളാവസരത്തിൽ അവിടത്തേക്കു വന്ദനം പറയാൻ സംഗതിയായതിങ്കൽ ഞങ്ങൾക്കു അനല്പമായ ചാരിതാൎത്ഥ്യമുള്ള വിവരം വിനയാദരപുരസ്സരം വിജ്ഞാപനം ചെയ്തുകൊള്ളുന്നു.

ഇതോടുകൂടി അവിടത്തെക്കുറിച്ചു ഞങ്ങൾക്കു അതിമാത്രമായിട്ടുള്ള കൃതജ്ഞതയെ സൂചിപ്പിക്കുന്നതും ഞങ്ങളുടെ ശക്തിക്കു തക്ക ഒരു കാഴ്ചയുമായ ഈ ഭദ്രാസനത്തിൽ അവിടുന്നു ഇനിയും അനേക കാലം ആരോഗ്യദൃഢഗാത്രനായും വിശ്വത്തെ വശീകരിക്കുന്ന വിശ്രുതമന്ദഹാസാദികൾക്കു കുറവു കൂടാതെയും ഇരുന്നരുളി ഈ ലോകരെ ഈശ്വരഹിതാനുവൎത്തികളാക്കുവാൻ ചെയ്യുന്നശ്രമങ്ങളിൽ അതിലേക്കുള്ള ആരംഭമായ ഈ വിദ്യാശാലയെ ഉപരിയുപരി ഉൽകൃഷ്ടതരമാക്കാൻ കൂടി ഉദ്യുക്തനായിരിക്കുമാറു ജഗന്നിയന്താവു അനുഗ്രഹിക്കണമെന്നു പ്രാൎത്ഥിച്ചും കൊണ്ടു ഈ മംഗളപത്രം സമൎപ്പിച്ചുകൊള്ളുന്നതു.

അവിടത്തെ വിധേയന്മാരായ
മാർ ദീവന്നാസ്യോസു സിമ്മനാരിയിലെ
അദ്ധ്യാപകന്മാരും അദ്ധ്യായികളും.
കോട്ടയം ൧൦൭൭. വൃശ്ചികം ൧൦.

# മറുപടി.

അദ്ധ്യാപകന്മാരും അദ്ധ്യായികളുമായ നമ്മുടെ പ്രിയപുത്രന്മാരെ,

നിങ്ങളാൽ സമർപ്പിക്കപ്പെട്ട മംഗളപത്രവും കാഴ്ചയും സാമാന്യത്തിൽ അധികം നമ്മെ കൃതാർത്ഥനാക്കിയിരിക്കുന്നു. കുട്ടികളുടെ നേരമ്പോക്കുകളിലും ലീലകളിലും രസിക്കുന്നതു മനുഷ്യസ്വഭാവമാണ്, എന്നതിൽ പ്രത്യേകിച്ചു പ്രസവിക്കാത്ത ഒരമ്മക്കു അകാലത്തു എങ്കിലും ഒരുകുട്ടി ജനിച്ചാൽ ആ കുട്ടിയുടെ മേൽ മാതാപിതാക്കൾക്കു എത്രമാത്രം വാത്സല്യം ഉണ്ടാകുമൊ അതുപോലെയാണ് നമ്മുടെ മുമ്പാകെ നിങ്ങളുടെ സ്ഥിതി എന്നു പറഞ്ഞാൽ ഒട്ടും അധികമായിരിക്കയില്ല. വളരെ ഞെരുക്കത്തിലും ദാരിദ്ര്യത്തിലും മനസ്സിന്റെ അതിമോഹംകൊണ്ടുമാത്രമാണു ഈ പള്ളിക്കൂടം സ്ഥാപിക്കുവാൻ ഇടയായതു. ഇങ്ങനെ വളരെ ദാഹിച്ചു മോഹിച്ചു ജനിച്ച കുട്ടിയാകകൊണ്ടു അതിന്റെ ലീലകളിൽ നമുക്കു അവർണ്ണനീയമായ കൌതുകം ഉണ്ടു. ആ കുട്ടി വളർന്നു നല്ലവനും അനുസരണമുള്ളവനും മാതാപിതാക്കന്മാരെ പുലർത്തുന്നവനുമായിതീർന്നാൽ അവനെക്കുറിച്ചു മാതാപിതാക്കന്മാർക്കുള്ള കൃതാർത്ഥതക്കു കണക്കില്ലല്ലൊ. ഈ വിദ്യാലയം സ്ഥാപിച്ചതു മുതൽ അതിന്റെ ഉയർച്ചയേയും അതുമൂലം ബഹുജനങ്ങൾക്കുണ്ടാകുന്ന ഗുണത്തേയും കണ്ടുസന്തോഷിപ്പാൻ സദാ മോഹിച്ചിരിക്കുന്ന നമ്മിൽ നിങ്ങളുടെ ശ്രേയസ്സും ഇപ്പോൾ നിങ്ങൾ പ്രദർശിപ്പിച്ചിരിക്കുന്ന ഗുരുഭക്തിയും അനല്പമായ ചാരിതാർത്ഥ്യത്തെ ജനിപ്പിച്ചിരിക്കുന്നു.

എന്നുമാത്രവുമല്ല, നിങ്ങൾ തിരഞ്ഞെടുത്ത സമ്മാനത്തിന്റെ സ്വഭാവവും വളരെ കൌതുകം തോന്നിക്കുന്നതാണ്. എന്തെന്നുവച്ചാൽ, വളരെ വേല ചെയ്തു ബുദ്ധിമുട്ടിയും ക്ഷീണിച്ചും വരുന്ന ആൾക്കു ഇരുന്നു വിശ്രമിക്കുന്നതിനുള്ള ഒരു സാധനമാണു നിങ്ങൾ നമുക്കു തന്നിരിക്കുന്നതു. ഈ പള്ളിക്കൂടത്തിന്റെ സ്ഥാപനക്കും അതിനെ പുലർത്തികൊണ്ടു പോകുന്നതിനും വളരെ പരിശ്രമവും ബുദ്ധിമുട്ടും അനുഭവിച്ച നമുക്കു അതിനെപ്പറ്റി മേലിൽ ക്ലേശിപ്പാൻ ആവശ്യമില്ലാത്തവണ്ണം ഒരു നല്ല പടിയിൽ അതു എത്തിയിട്ടുണ്ടെന്നും ഇനി നാം സ്വസ്ഥമായിരുന്നു വിശ്രമിച്ചുകൊള്ളണമെന്നും കാണിക്കുന്ന ഒരു അടയാളമായിട്ടുകൂടെ അല്ലയൊ ഈ ഭദ്രാസനംതന്നെ തിരഞ്ഞെടുക്കുവാൻ ദൈവം നിങ്ങളെ തോന്നിച്ചതെന്നു ഊഹിക്കുന്നതിനു ന്യായമുള്ളതുകൊണ്ടു, ഇതിൽ വിശേഷവിധമായ സന്തോഷം തോന്നുന്നുണ്ടു. അതിനാൽ നിങ്ങളുടെ മംഗളപത്രവും കാഴ്ചയും അത്യന്തസന്തോഷത്തോടും മനഃപൂർവ്വകൃതജ്ഞതയോടും നിങ്ങളെ സംബന്ധിച്ചിടത്തോളം നമ്മുടെ വൃദ്ധതക്കു ആശ്വാസത്തിനു സമയമടുത്തു എന്നുള്ള ആശയത്തോടുംകൂടി നാം അംഗീകരിക്കുന്നു.

ഈ പള്ളിക്കൂടം മേല്ക്കുമേൽ ഉൽകൃഷ്ടതരമായിവരണമെന്നു നിങ്ങൾക്കുള്ളതിൽ അധികം ആഗ്രഹം നമുക്കും ഉണ്ടു. എങ്കിലും എല്ലാററിനും ഓരോ സമയം ഉണ്ടു. നമ്മുടെ സഭയുടെ തൽക്കാലസ്ഥിതിക്കു ഇത്രത്തോളമെങ്കിലും സാധിപ്പാൻ കഴിയുമെന്നു വിചാരിച്ചിരുന്നില്ല. ഇത്രയും സാധിച്ചുതന്ന നമ്മുടെ ദൈവം ഇതിലും അധികം സാധിച്ചുതരുവാൻ ശക്തനാണെന്നു വിശ്വസിപ്പിൻ. ഉയരത്തിൽനിന്നു നിശ്ചയിക്കുന്ന സമയവും സന്ദർഭവും വരുമ്പോൾ നിങ്ങളുടെ അപേക്ഷ നിവൃത്തിക്കുമെന്നുമാത്രമെ തത്സമയം നാം പറയുന്നുള്ളു.

ഒരു ഗുണദോഷംകൂടെ പറഞ്ഞു നമ്മുടെ മറുപടി അവസാനിപ്പിക്കുന്നു. നിങ്ങൾ തന്നിരിക്കുന്ന സമ്മാനം നമ്മുടെ ശരീരത്തിനു സ്വസ്ഥതയും ആശ്വാസവും നല്കുന്നതാണ്. എന്നാൽ ഈ വിദ്യാലയം കുട്ടികളെ സന്മാർഗ്ഗത്തിൽ അഭ്യസിപ്പിക്കണമെന്നു ഉദ്ദേശിച്ചു സ്ഥാപിച്ചിരിക്കെ, അതിൽ പഠിക്കുന്ന വിദ്യാർത്ഥികൾ ദുർമ്മാർഗ്ഗികളും അസത്യവാദികളും ദൈവഭയമില്ലാത്തവരുമാണെന്നൊ, അതിലെ വാദ്ധ്യാന്മാർ തങ്ങളുടെ കൃത്യം ശരിയായി പ്രവർത്തിക്കാത്തവരാണെന്നൊ കേൾപ്പാൻ ഇടവന്നാൽ നമ്മുടെ മനസ്സിൽ അസാമാന്യ വേദന ഉണ്ടാകും. അപ്പോൾ ഈ ഭദ്രാസനം വിശ്രമത്തിനുപകരം നമുക്കു ഒരു മുള്ളായിട്ടു തീരുമെന്നു നിങ്ങൾ ഓർത്തിരിക്കണം. നിങ്ങളെക്കുറിച്ചും പള്ളിക്കൂടത്തെക്കുറിച്ചും നല്ല പേരു കേൾക്കുന്നതിൽപരം സന്തോഷം നമുക്കില്ല. പൈതൽ നടക്കേണ്ടുന്നവഴിയിൽ അവനെ അഭ്യസിപ്പിക്ക എന്നു ജ്ഞാനിയായ ശലോമോൻ കല്പിക്കുന്നു. ഈ തത്വം അദ്ധ്യാപകന്മാർ സദാ ഓർത്തിരിക്കണം. ഉപദേശത്തിൽമാത്രമല്ല പ്രവൃത്തിയിലും നിങ്ങൾ കുട്ടികൾക്കു ദൃഷ്ടാന്തങ്ങളായിരിക്കണം. ക്ലാസിൽ പറഞ്ഞുകൊടുത്തിട്ടു ചെവിയിൽകൂടി പ്രവേശിച്ചു പഠിക്കുന്നതിനെക്കാൾ കണ്ണുകൊണ്ടു കണ്ടുപഠിക്കുന്നതു അധികം ശക്തിയുള്ളതും ശാശ്വതമായി നിലനില്ക്കുന്നതുമാണെന്നു ഓർക്കണം. അപ്രകാരംതന്നെ കുട്ടികളും നല്ല

നുസരണമുള്ളവരും സന്മാൎഗ്ഗികളുമായി വളരണം. ജഡത്തിന്റെ പോഷണം തന്നു വളൎത്തുന്ന മാതാപിതാക്കന്മാരെക്കാൾ ആത്മാവിന്റെ ഭക്ഷണം തന്നു വളൎത്തുന്ന ഗുരുക്കന്മാർ ഒട്ടും താണവരല്ലെന്നുള്ള മനോബോധത്തോടുകൂടെ അവരെ ബഹുമാനിക്കയും അനുസരിക്കയും ചെയ്യണം. ഇങ്ങനെ നല്ലകുട്ടികളും നല്ല ഉപദേഷ്ടാക്കന്മാരും ആയിരുന്നാൽ അതു ഇഹത്തിലും പരത്തിലും നിങ്ങൾക്കു അനുഗ്രഹവും ദൈവത്തിൽനിന്നും മനുഷ്യരിൽനിന്നും നിങ്ങൾക്കു നല്ലപ്രതിഫലവും നൽകും.

ദൈവമായ കൎത്താവു കാണപ്പെടുവാൻ പാടില്ലാത്ത തന്റെ വലത്തുകൈ നമ്മുടെ ബലഹീനകൈകളോടുകൂടി നീട്ടി നിങ്ങളെ ആശീൎവദിക്കയും നിങ്ങളുടെ വേലയെ അനുഗ്രഹിക്കയും ചെയ്യുമാറാകട്ടെ.

---

## മലങ്കര ഇടവകയുടെ പൊതുവായ മംഗളപത്രം.

---

### നിതാന്തവന്ദ്യദിവ്യശ്രീ,

### മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സറിയിക്കുന്നതിനു.

നിതാന്തവന്ദ്യപിതാവെ!

സ്നേഹസ്വരൂപനായ ദൈവം തന്റെ സൃഷ്ടിവൎഗ്ഗങ്ങൾ, തന്നെയും അന്യോന്യവും സ്നേഹിച്ചു ജന്മസാഫല്യം വരുത്തതക്കവണ്ണം അവരെ നടത്തുവാൻ അന്നന്നു തന്റെ ഇഷ്ടപ്രകാരമുള്ള ഓരോ ആളുകളെ അവിടവിടെ ആക്കിവെക്കുന്ന ക്രമം അനുസരിച്ചു, മലങ്കരസുറിയാനി സൎവ്വജനസാഫല്യമായ ഞങ്ങളുടെമേൽ ഞങ്ങളിൽനിന്നു തന്നെ തക്കകാലത്തു തിരഞ്ഞെടുക്കപ്പെട്ടു നിയുക്തനായ തിരുമേനി കശീശാസ്ഥാനം കൈക്കൊണ്ടതുമുതൽ ൧൦൫൫-ാമാണ്ടു ചിങ്ങമാസം ൩-ാം നു- ആരംഭിക്കുന്ന ഈ അമ്പതാം വൎഷത്തിൽ ഒരു ജൂബിലിയാഘോഷം നടത്തുവാനും, ഇതിലേക്കു ഞങ്ങളെ പ്രേരിപ്പിച്ച കാരണങ്ങൾമുതലായവയെ ഇപ്രകാരം ഒരു മംഗളപത്രരൂപമായി ഇന്നേദിവസം തിരുമുമ്പാകെ പ്രസ്താപിച്ചു സമൎപ്പിക്കുവാനും ഞങ്ങളെ ശക്തന്മാരാക്കിതീൎത്ത ദൈവത്തെ ഞങ്ങൾ ഭക്തിപൂൎവ്വം സ്തുതിക്കുന്നു.

നമ്മുടെ കൎത്താവിന്റെ തൃപ്പാദത്തിങ്കൽനിന്നു ദിവ്യോപദേശം കൈക്കൊണ്ട പന്തിരുവരിൽ ഒരുവനായ പരിശുദ്ധ മാർ തോമ്മാശ്ലീഹാ ഈ ത്രിലോകാത്ഭുതമായ കേരളത്തിൽ അനേകപ്രബലന്മാരായിരുന്ന ബ്രാഹ്മണാദികളിൽനിന്നു അത്ഭുതശക്തിയാൽ ചേൎത്തിരിച്ചു സ്ഥാപിച്ച നമ്മുടെ സത്യസഭ ആ കാലത്തുതന്നെയോ അതിൽ പിന്നെയുള്ള അനേകകാലങ്ങൾക്കിടയിലോ നിരന്തരശക്തിയോടുകൂടിയിരുന്ന ഹിന്തുക്കളിൽ ലയിച്ചുപോകയോ ഇടക്കാലത്തു വാളിന്റെ മൂൎച്ചയാൽ മതം പ്രചരിപ്പിച്ച മഹമ്മദുനബിയുടെ ശിഷ്യന്മാൎക്കു കീഴടങ്ങിപ്പോകയോ ചെയ്യാതെ അതിനെ കാത്തുകൊള്ളുവാൻ അതതുകാലത്തിനു വേണ്ട ഓരോ അധികാരികളെ തെറ്റാതെ അയച്ചുകൊണ്ടിരുന്ന കരുണാനിധിയായ ദൈവം ഈ അവസാനകാലത്തു പൂൎവ്വാധികമായ ശക്തിയോടുകൂടി നേരിട്ട പാശ്ചാത്യമതഭേദങ്ങളിൽനിന്നും അതിനെ സൂക്ഷിച്ചുരക്ഷിപ്പാൻ ഈ കാലത്തിനു അനുരൂപമായ കാൎയ്യപ്രാപ്തിയും ധൈൎയ്യാദിഗുണങ്ങളും തികഞ്ഞ അധികാരിയായി തിരുമേനിയെതന്നെ തിരഞ്ഞെടുത്തു നിയമിച്ചതു ഈ പ്രാചീന സഭയുടെ ഭാഗ്യവൈഭവം ആണെന്നു ഞങ്ങൾ നിസ്സംശയമായി വിശ്വസിക്കുന്നു.

പോൎത്തുഗീസുകാരുടെ കവൎച്ചയിൽനിന്ന് അല്പമല്ലാത്ത നഷ്ടത്തോടുകൂടിയെങ്കിലും വീണ്ടെടുക്കപ്പെട്ട നമ്മുടെ ജനങ്ങൾക്കു മേലാൽ എങ്കിലും അന്യമതക്കാരുടെ ആക്രമണങ്ങളെ തടുത്തുനിൽക്കുന്നതിനു ഒഴിച്ചുകൂടാത്ത ആയുധമായ വിദ്യാഭ്യാസം നൽകുവാൻ ഈ സിമ്മനാരിയാകുന്ന സമുദായഭവനം സ്ഥാപിച്ച തിരുമേനിയുടെ വിശുദ്ധ പൂൎവ്വികനായ കാലംചെയ്ത പുലിക്കോട്ടു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ആ നല്ല ഉദ്യമത്തെ പുലൎത്തുവാൻ എന്നുള്ള നാട്യത്തോടുകൂടി വന്ന ഇംഗ്ലീഷുകാർ അല്പകാലത്തിനകം അവരുടെ പക്ഷം കുറെ ആളുകളെ കവൎന്നുകൊണ്ടു തിരിഞ്ഞുനില്ക്കമാത്രമല്ല, ശേഷിച്ചവരും കാലക്രമേണ അവ

രിൽ ചെന്നു ലയിക്കത്തക്കവണ്ണം സഭയിൽ അവരുടെ ദുരുപദേശങ്ങൾ കടത്തിവിട്ടുകയും ചെയ്തു. ഇതുകൾക്കൂടെ അലംകോലമായതിന്റെ ശേഷം, വീണ്ടും സത്യത്തെ സ്ഥാപിക്കുവാൻ കാലം ചെയ്ത ആ തിരുമേനിയുടെ കുടുംബത്തിൽ നിന്നുതന്നെ പൂർണ്ണമായ ഒരു ജൂബിലികാലത്തു തിരുമേനി ദൈവത്തിന്റെ ആയുധമായി തീർന്നുകൊണ്ടത്രെ തിരുമേനിയെ ഉദ്ദേശിച്ചുള്ള ഈ ആഘോഷവും മംഗളപത്രസമർപ്പണവും തിരുമേനിയുടെ പൂർവികനായ ആ വന്ദ്യപിതാവിന്റെ വിശുദ്ധ സ്മരണക്കാണ്ടാക്കപ്പെടുന്ന ഈ ശുഭദിവസത്തിൽ ഇവിടെവെച്ചുവേണമെന്നു ഞങ്ങൾ തീർച്ചയാക്കിയതു.

മലങ്കര സുറിയാനിസഭക്കു ഒരു നവ്യസ്ഥിതി ഉണ്ടായിക്കാൺമാൻ കാത്തിരുന്നവരും ദിവ്യന്മാരുമായിരുന്ന പല വന്ദ്യവൈദികന്മാരുടെ ജന്മസ്ഥാനമായ ഒരു കുടുംബത്തിൽനിന്നു അവരുടെയെല്ലാം പ്രാർത്ഥനാഫലം മൂർത്തീകരിക്കപ്പെട്ടതുപോലെ ജാതനായ തിരുമേനി ബാല്യത്തിൽതന്നെ സഭയുടെ പുനരുദ്ധാരണം എന്ന ഉദ്ദേശ്യസിദ്ധിയിൽ ജാഗ്രതയുള്ളവനായിരുന്നു എന്നുള്ളതു മലങ്കരയിടവകക്കു പ്രസിദ്ധമായിട്ടുള്ള ഒരു സംഗതിയാണ്. മലങ്കര സുറിയാനിജനങ്ങളാകുന്ന ആടുകൾ ഇടക്കാലത്തു വേഷധാരനായി അവരെ മേയിക്കാൻവന്ന ഇടയൻ തങ്ങളെ എങ്ങോട്ടു കൊണ്ടുപോകുന്നു എന്ന് അറിയാതെ അല്പം കൂടികഴിഞ്ഞാൽ അതിശേഷം കരിംകാട്ടിൽ കടന്നു നശിച്ചുപോകുമെന്നായകാലത്തു, കരുണാനിധിയായ ദൈവത്താൽ പിന്നാലെ നിയോഗിച്ചയക്കപ്പെട്ട മാർ ക്രിസ്തലോസ് ബാവായുടെ സത്യസ്വരം കേട്ടു പെട്ടെന്നു ഞെട്ടിത്തിരിഞ്ഞുനിന്നകൂട്ടത്തിൽ കുട്ടിയായിരുന്ന തിരുമേനി ആ ഇടയന്റെ സന്നിധിയിൽ ഓടിയെത്തി അദ്ദേഹത്തിന്റെ പാദശുശ്രൂഷിയായിത്തീർന്നതും, ഈ സ്ഥിതിയിലും പിന്നീടു കശീശാസ്ഥാനം കൈക്കൊണ്ടശേഷവും സഭയെ സത്യപാതയിലേക്കുവരുത്തുവാൻ ആ വന്ദ്യപിതാവു ചെയ്ത പലതരം ശ്രമങ്ങൾക്കും പങ്കുകാരനും ആലോചനക്കാരനും മുഖ്യസഹായിയും ആയിരുന്നതും, ദൈവം അന്യഥാ നിശ്ചയിച്ചിരുന്നതിനാൽ ആ പ്രയത്നങ്ങൾ തൽക്കാലം മനുഷ്യദൃഷ്ട്യാ നിഷ്ഫലങ്ങളായിപ്പോയതുകൊണ്ടു നിരുത്സാഹിയും ഭഗ്നാശയനുമായിത്തീരാതെ സത്യത്തിലും ദൈവകൃപയിലും മാത്രം ആശ്രയിച്ചുംകൊണ്ടു തിരുമേനി ഇഷ്ടമിത്രങ്ങളെയും സ്വദേശത്തെയും തിരിച്ചുവന്നുകണ്ടെങ്കിൽ കണ്ടു എന്നുവച്ചു അസാധാരണമായ വ്യസനത്തോടും ധൈര്യത്തോടുംകൂടി കൊച്ചിവഴി മുഖത്തുഎത്തി കപ്പൽകേറിയതും, ഇതുമുതൽ അസംഖ്യം അവർണ്ണനീയങ്ങളായ കഷ്ടപ്പാടുകളും ബുദ്ധിമുട്ടുകളും പലപ്പോഴും പ്രാണഭയം വരെയും സഹിച്ചു അന്ത്യോഖ്യാ സിംഹാസനത്തുങ്കൽനിന്നു അതിമാത്രം അനുഗ്രഹത്തോടും ആശീർവാദത്തോടും കൂടി പ്രധാനപുരോഹിതസ്ഥാനം കൈക്കൊണ്ടുംകൊണ്ടു വീണ്ടും കൊച്ചിയിൽവന്നിറങ്ങിയതും ആയി, തിരുമേനിയുടെ ജീവചരിത്രത്തിന്റെ അത്യന്തരസകരങ്ങളായ ആരംഭാദ്ധ്യായങ്ങളുടെ ഏതെങ്കിലും ഭാഗം അത്ഭുതദുഃഖസന്തോഷസമ്മിശ്രമായ മനോവികാരങ്ങളോടുകൂടി തിരുമേനിയുടെ അനുകരണീയമായ വാചകങ്ങളിൽ കേട്ടു സാക്ഷാൽ അപഹൃതചിത്തവൃത്തികളായിട്ടില്ലാതവരായി ഇജ്ജനങ്ങളിൽമാത്രമല്ല, തിരുമേനിയെ കണ്ടുപരിചയപ്പെടുവാൻ സംഗതിവന്നിട്ടുള്ള അന്യജനങ്ങളിലും ആരും ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല.

ഇങ്ങനെ മലങ്കരയിടവകജനങ്ങളുടെ അതിശേഷം ആത്മീയപിതാവായിവന്ന തിരുമേനിയെ കൈക്കൊള്ളുവാൻ അവരിൽ ഏറിയകൂറിനും വാസ്തവം അറിയാഞ്ഞും അറിഞ്ഞിരുന്ന ചുരുക്കം ചിലർക്കു അവരെ കവർന്നു ഭരിച്ചുവന്ന വേഷധാരിയുടെ അധികാരത്തെ ഭയപ്പെട്ടിട്ടും നിവൃത്തിയില്ലാതെ വരികയാൽ തിരുമേനി മലങ്കരയൊട്ടുക്കുള്ള അനേകം പ്രധാന പള്ളികളിലാകട്ടെ സ്വന്തകാരണവന്മാർ സ്ഥാപിച്ചിട്ടുള്ളതും അദ്ദേഹം കബറടങ്ങിയിരിക്കുന്നതുമായ ഈ സമുദായഭവനത്തിലാകട്ടെ ഒരിക്കലെങ്കിലും പ്രവേശിപ്പാനോ പ്രാർത്ഥിപ്പാനോ കഴിയാതെ അന്യജാതിക്കാരെപ്പോലെ പരിഹാസപാത്രമായിത്തീരത്തക്കവണ്ണം കണ്ണുനീരും കയ്പുമായി അലഞ്ഞുനടന്നതും എന്തെല്ലാം പീഡകൾ സഹിച്ചാലും തങ്ങളുടെ സത്യപിതാവിന്റെ പിന്നാലെയെവിട്ടു പിരികയില്ലെന്നുറച്ചുനിന്ന പുത്രന്മാർക്കുവേണ്ടി അഞ്ചാറെണ്ണം കട്ടില്പലകൾകെട്ടി "പിതാവിനെ വന്ദിക്കുന്നവർ ഊർശ്ലേമിലും ഈ മലയിലുമല്ല, ആത്മാവിലും സത്യത്തിലും വന്ദിക്കണം" എന്നുള്ള വേദോക്തിയെമാത്രം ആശ്രയിച്ചു ആത്മമയങ്ങളായ ദിവ്യാരാധനകളാൽ അതുകളെ സ്വർഗ്ഗങ്ങളും സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗങ്ങളും അടക്കുവാൻ കഴിയാത്ത സാക്ഷാൽ ദൈവത്തിന്റെ സന്നിധികളാക്കി ഇടവിടാതെ പ്രാർത്ഥിച്ചുകൊണ്ടിരുന്നതും, ഈ ദീർഘകാലപ്രാർത്ഥനയുടെഫലമായി ഒടുവിൽ ദൈവം തന്റെ

കൃപയാൽ സൎവ്വാധികാരവാഹിയായ അന്ത്യോഖ്യാപാത്രിയൎക്കീസ്ബാവാ തിരുമേനിയെ ഇവിടെ അയച്ചതും, ആ പരിശുദ്ധ പിതാവിന്റെ തിരുമുഖം കണ്ടമാത്രയിൽ ശക്തന്മാരായിരുന്ന ശത്രുക്കൾ എല്ലാം പെട്ടെന്നു സ്തബ്ധശരീരന്മാരായിതീരുവാനും ഈ അവസരത്തിൽ ഇക്കണ്ടായ സത്യസഭാപുത്രന്മാർ മിക്കവാറും അടിമയൊഴിഞ്ഞു ഓടിയെല്ലാന്ന അവരുടെ സാക്ഷാൽ പിതാവിന്റെ പാദങ്ങളിൽ എന്നേക്കുമായി അഭയം പ്രാപിപ്പാനും ഇടവരുത്തിയതും, കള്ളിപ്പൊരുകാശുപോലു കാണാതെ കണക്കില്ലാത്ത ദ്രവ്യവും ബുദ്ധിമുട്ടുകളും കഷ്ടപ്പാടും ഉണ്ടായിരുന്ന വലിയ വലിയ കോടതിവ്യവഹാരം നടത്തി ഈ സമുദായഭരണവും സ്വത്തുക്കളും കൈവശപ്പെടുത്തിയതും, മറ്റും മറ്റുമായി ഇക്കാലത്തെ മലങ്കര സുറിയാനി സഭാചരിത്ര സൎവ്വസ്വമായ തിരുമേനിയുടെ മദ്ധ്യകാലചരിത്രം, അടുത്തുനിന്നു സംബന്ധിച്ചും കണ്ടും അറിഞ്ഞിട്ടുള്ള ജനങ്ങൾക്കു സാതരിയുള്ള കാലത്തും മറക്കുന്നതും ആരാലും മറയ്ക്കപ്പെടാവുന്നതുമല്ല.

ഇതിന്റെശേഷവും ഇതിനിടയ്ക്കുമായി ഈ സഭയുടെയും ഇതിൽ ഉൾപ്പെട്ട ഓരോ സംഘങ്ങളുടെയും ആത്മീയ ലൗകികാഭ്യുദയങ്ങൾക്കുവേണ്ടി തിരുമേനി ഇടവിടാതെ ചെയ്തിട്ടുള്ളവയും ഇപ്പോഴും ചെയ്തുകൊണ്ടിരിക്കുന്നവയുമായ ശ്രമങ്ങളെയും ഞങ്ങൾ ഓൎക്കാതിരിക്കുന്നില്ല. പ്രാചീനവും പരിശുദ്ധവുമായ അന്ത്യോഖ്യാസിംഹാസനവും മലങ്കരയിടവകയും തമ്മിൽ മുമ്പിനാലെ ഉള്ള ഗാഢസംബന്ധത്തെ ആരാലും ഒരിക്കലും അഴിക്കാൻപാടില്ലാത്തവണ്ണം ഉറപ്പിച്ചതു, ഈ അപ്പോസ്തോലസഭയുടെ സത്യോപദേശാചാരങ്ങളെ ആൎക്കും തോന്നിയതുപോലെ ഭേദപ്പെടുത്തുവാൻ പാടില്ലാത്ത പ്രകാരം രേഖപ്പെടുത്തിയതു; സഭയുടെ ഭരണത്തിനു ഐകമത്യവും ആലോചനാഗുണവും സാധിക്കത്തക്കവണ്ണം മേല്പട്ടക്കാരെ സഹായിപ്പാൻ ഒരു പ്രതിനിധിസംഘം ഏൎപ്പെടുത്തിയതു; അപ്പോസ്തോലകാലം മുതൽ കടത്തിലെ വെള്ളം പോലെ ഈ കേരളത്തിന്റെ അതൃത്തികൾക്കകത്തു കെട്ടിനില്ക്കുന്ന നമ്മുടെ സത്യവിശ്വാസത്തെ ബ്രിട്ടീഷ് ഇന്ത്യാ, സിലോൺ മുതലായവയിൽ മാത്രമല്ല അമേരിക്കാ തുടങ്ങിയുള്ള അതിദൂരദേശങ്ങളിലും യഥാശക്തി പ്രചരിപ്പിക്കുവാൻ ആരംഭിച്ചിട്ടുള്ളതു; സമുദായം ഒട്ടുക്കുള്ള കുട്ടികളുടെ വിദ്യാഭ്യാസവകക്കു ഈ പ്രധാനസ്ഥലത്തു ഒരു ഹൈസ്കൂൾ സ്ഥാപിച്ചതു; അതിന്റെ നിലനില്പിനുവേണ്ടി ഒരു ലക്ഷം രൂപയുടെ ഒരു ഷോടതി അനുവദിപ്പിച്ചു നടത്തിയതു; ഏറിയകാലമായി ജീൎണ്ണിച്ചും പണിക്കുറവുതീരാതെയും കിടന്നിരുന്ന ഈ പൂൎവ്വിക വേദാദ്ധ്യയനശാലയും ഇതോടുചേൎന്ന ദേവാലയവും ആശ്ചൎയ്യകരമായവിധത്തിൽ കുറവുതീൎത്തു നന്നാക്കിയതു; കുന്നംകുളങ്ങരെ മുതലായി വടക്കും തെക്കുമുള്ള പല ഇടവകപ്പള്ളികളോടും ചേൎന്നു ഇംഗ്ലീഷ പള്ളിക്കൂടങ്ങൾ ഏൎപ്പെടുത്തിച്ചതു; രാജ്യം ഒട്ടുക്കു പ്രാഥമികവിദ്യാഭ്യാസംവകക്കു അനേകം മലയാളംപള്ളിക്കൂടങ്ങൾ നടത്തുന്നതു; രാജസ്ഥാനമായ തിരുവനന്തപുരത്തു പണ്ടുണ്ടായിരുന്ന ദേവാലയം നശിച്ചുപോയതു നന്നായി എന്നു തോന്നത്തക്കവണ്ണം അവിടെ അതിമനോഹരമായ ഒരു പള്ളി ഈയിട പണി കഴിപ്പിച്ചതു; വെട്ടിക്കൽ, പരുമല, കന്ദംകുളങ്ങര, കൊട്ടാരക്കര ഈ ദിക്കുകളിൽ പൊതുസ്ഥലങ്ങൾ ഉണ്ടാക്കിച്ചതു, കോട്ടയത്തു ചെറിയപള്ളി, പുത്തൻകാവുപള്ളി, പഴഞ്ഞിപ്പള്ളി മുതലായ പ്രധാന ദേവാലയങ്ങൾ സത്യസഭയുടെ ആചാരാനുസരണമായുള്ള ആരാധനക്കു സ്വാതന്ത്ര്യപ്പെടുത്തിയതു; നിരണം മുതലായ മറ്റുപള്ളികളും ഇതുപോലെ ഒഴിപ്പിച്ചെടുക്കുവാൻ ആരംഭിച്ചിട്ടുള്ളതു; മദ്രാസ ഗവൎമ്മെണ്ടിന്റെ കൈവശം ഏറിയകാലമായി കിട്ടാതെ കിടക്കുന്ന വട്ടിപ്പണം താമസിയാതെ കിട്ടത്തക്ക നിലയിൽ വരുത്തിയതു; ഇടവകപ്പത്രികയും പലപുതിയപുസ്തകങ്ങളും പുറപ്പെടുവിച്ച സുറിയാനി മതോപദേശങ്ങൾ കേവലം ത്യാജ്യങ്ങളും നിന്ദ്യങ്ങളുമല്ലെന്നു ഈ നാട്ടിലെ ക്രിസ്ത്യാനികളെ പൊതുവെ മനസ്സിലാക്കിയതു; കയ്യെഴുത്തിൽമാത്രം ഇരുന്നിരുന്ന പല സുറിയാനിപുസ്തകങ്ങളും അച്ചടിച്ചുപ്രചരിപ്പിച്ച ഈ വൈദികഭാഷയുടെ അഭ്യാസനത്തിനും ആരാധനാദികൾക്കും ലാഘവംവരുത്തിയതു, ദീൎഘകാലത്തെ വ്യവഹാരം കൊണ്ടും മറ്റും കടം കേറിപ്പോയ സമുദായസ്വത്തിനുപകരം അതിൽ അധികം വേറെവിധത്തിൽ സമ്പാദിച്ചതു; അനേകലക്ഷം ജനങ്ങളെ ഒന്നുപോലെ തൃപ്തിപ്പെടുത്തി ഭരിക്കുന്നതിനും മനുഷ്യശക്തിക്കു അപ്പുറമെന്നു തോന്നുന്ന കാൎയ്യങ്ങളെ നിഷ്പ്രയാസേന സാധിക്കുന്നതിനും തിരുമേനിയെ ശക്തിപ്പെടുത്തിയവയും തിരുമേനിയിൽ ദൈവദത്തമായിവിളങ്ങുന്നവയുമായ വിനയം, ദീനദയാലുത്വം, ക്ഷമ, പരിപാവ്യത, ആലോചനാശക്തി, സധീരോത്സാഹം, ദൈവാശ്രയം, ദോഷാപവൎജ്ജനം

ഇത്യാദി ഏറിയൊരു സൽഗുണങ്ങൾക്കു അനേകം തിരുവെഴുത്തുവിളംബരങ്ങളെയും സകലരുത്തരവുകളേയും ജയിക്കാനുതക്ക ശക്തി ഉണ്ടെന്നു അനുഭവത്താൽ ഞങ്ങളെ പഠിപ്പിച്ചു: സുറിയാനിക്കാർ സഹവസിക്കുവാൻ സംഗതി വരുന്ന അന്യസമുദായജനങ്ങളുടെ ഇടയിൽ സർവത്ര "ആ സുമുഖനും സുചരിതനും വശ്യവചസ്സുമായ വന്ദ്യപുരുഷന്റെ ആജ്ഞയിൽ ഉൾപ്പെട്ടവരല്ലേയോ" എന്നുള്ള ചോദ്യത്തോടുകൂടി ആദരിക്കപ്പെട്ടുമാറാകിയ്യു, ഇവ മുതലായി തിരുമേനിയുടെ അക്ഷീണപരിശ്രമംകൊണ്ടു ഈ സമുദായത്തിനു വരുത്തിയിട്ടുള്ള അക്ഷയങ്ങളായ യശസ്സുകളെ ഒന്നൊന്നായി ആലോചിക്കുമ്പോൾ ഇതുകളെ ഏതുപ്രകാരമാണു യഥായോഗ്യം വർണ്ണിക്കേണ്ടതെന്നും ഇതുകളാൽ ഞങ്ങൾക്കു തിരുമേനിയുടെമേൽ ഉള്ളതും ഉണ്ടായിരിക്കേണ്ടതുമായ പരമാർത്ഥകൃതജ്ഞതയെ ഏതുപ്രകാരമാണു ലക്ഷ്യപ്പെടുത്തേണ്ടതെന്നും അറിയാഞ്ഞിട്ടു വാസ്തവമായി ഞങ്ങൾ കുഴങ്ങുകയാണു ചെയ്യുന്നതു.

ഇങ്ങനെ ഏറിയൊരു നിത്യസ്മാരകങ്ങൾ തനിക്കായി താൻതന്നെ സ്ഥാപിച്ചിട്ടുള്ള തിരുമേനിക്കു ഇവയിൽ ഏതെങ്കിലും ഒന്നിനെക്കാൾ ഉൽകൃഷ്ടമായ ഒരു സ്മാരകം സ്ഥാപിക്കുവാൻ ഞങ്ങൾ ഒരുവിധത്തിലും ശക്തരല്ല. ഈ സമുദായവും അന്ത്യോഖ്യാ പരിശുദ്ധ സിംഹാസനവും തിരുമേനിയുടെ അവർണ്ണനീയങ്ങളായ ബുദ്ധിമുട്ടുകളേയും സിംഹാസനത്തിനും സമുദായത്തിനും വേണ്ടി ചെയ്തിട്ടുള്ളവയും ചെയ്തുവരുന്നവയുമായ പ്രയത്നങ്ങളെയും ആദരിക്കയും തിരുമേനിയുടെ മേൽ ഏററവും കൃതജ്ഞതയോടുകൂടി വിചാരിക്കയും ചെയ്യുന്നു എന്നു കാലംചെയ്ത പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു കല്പനയോടുകൂടി കൊടുത്തയച്ച ഒരു പൊൻകുരിശിനാൽ രേഖപ്പെടുത്തിയിട്ടുള്ളതു കൂടാതെ, സമുദായത്തിൽ ഓരോ സംഘങ്ങളും പള്ളിയിടവകകളും ഓരോ സന്ദർഭങ്ങളിൽ ഇരട്ടനാഗപ്പത്തിയുള്ള അംശവടി, രത്നഖചിതമായ സ്ലീബാ, സ്വർണ്ണമുദ്രയോടുകൂടിയ ഇടക്കെട്ടു, അതിമനോഹരമായ മുടി, വിലയേറിയ പുസ്തകങ്ങൾ, മംഗളപത്രങ്ങൾ ഇത്യാദികൾ തൃപ്പാദസമർപ്പണം ചെയ്തും ലക്ഷ്യപ്പെടുത്തീട്ടുണ്ടെന്നുവരികിലും, സമുദായത്തിനുള്ളതു തിരുമേനിയുടെമേൽ ഉള്ള അപാരകൃതജ്ഞതയെ സമുദായം ഒട്ടുക്കു ചേർന്നു സമുദായത്തിനു പൊതുവെ ശാശ്വതമായി ഉപയോഗപ്പെടത്തക്കവിധത്തിലും എന്തെങ്കിലും സ്ഥാപനത്താൽ സൂചിപ്പിക്കുവാൻ ഞങ്ങൾക്കു ചുമതലയുണ്ടെന്നുള്ള ബോദ്ധ്യം ഈ ജൂബിലിയാഘോഷത്തോടുകൂടിതന്നെ ടി ചുമതലയെ യഥാശക്തി നിറവേററുവാൻ ഞങ്ങളെ നിർബ്ബന്ധിച്ചിരിക്കുന്നു എന്നുള്ള വിവരവും വിനയപൂർവം തിരുമനസ്സറിയിച്ചുകൊള്ളുന്നു.

(ഒരു പൊതുയോഗംകൂടി സ്മാരകം ഇന്നതെന്നു തീർച്ചപ്പെടുത്തിയശേഷം തിരുമുമ്പാകെ സമർപ്പിക്കുവാൻ അച്ചടിക്കുന്ന അസ്സൽ മംഗളപത്രത്തിൽ സ്മാരകത്തിന്റെ വിവരം പറയുന്ന ഒരു വകുപ്പുകൂടെ ഇവിടെ ചേർക്കുന്നതാണ)

ഞങ്ങളുടെ ടി ആഗ്രഹം അചിരേണ നിവൃത്തിക്കാൻ ഞങ്ങളെ നിശ്ചയമായി സഹായിക്കും എന്നുള്ള ദൈവം ഞങ്ങളുടെയും ഞങ്ങൾ ഉൾപ്പെട്ടിരിക്കുന്ന സഭയുടെയും അഭ്യുദയത്തിനു വേണ്ടി തിരുമേനിയെ ഇനിയും അനേക കാലം ആരോഗ്യസൌഖ്യങ്ങളോടുകൂടിയും ഇതിലും ഉയർന്നസ്ഥാനപ്രാപ്തനാക്കിയും തന്റെ വിധാനുവർത്തിയായും കാത്തുരക്ഷിക്കയും അതിന്റെശേഷം, പത്തുതാലന്തു ഏററു വ്യാപാരംചെയ്തു പത്തുകൂടി ലാഭമുണ്ടാക്കിയ ഉത്തമനും വിശ്വസ്തനുമായ ദാസനെപ്പോലെ യജമാനനായ തന്റെ നിത്യസന്തോഷത്തിലേക്കു വിളിച്ചു പ്രവേശിപ്പിക്കയും ചെയ്യണമെന്നു പൂർണ്ണഹൃദയത്തോടും അവ്യാജമായ ആഗ്രഹത്തോടുംകൂടി ഐകകണ്ഠ്യേന പ്രാർത്ഥിക്കുന്ന ഞങ്ങളെ ആ അപ്പോസ്തോലീയ ഹസ്തങ്ങൾ നീട്ടി അനുഗ്രഹിക്കയും അസാദ്ധ്യങ്ങൾ എന്നു തോന്നുന്നവയെപ്പോലും സാദ്ധ്യങ്ങളാക്കുവാൻ തക്കവണ്ണം കനിവേറിയ ദൈവത്തെ ഇളക്കുവാൻ ശക്തിയുള്ള തിരുമനസ്സിലെ കളങ്കമറ്റ പുരോഹിത പ്രാർത്ഥനകളിൽ ഓർക്കയും ചെയ്യണമെന്നു വിനയപൂർവം അപേക്ഷിച്ചുകൊണ്ടു ടി മംഗളപത്രം സമർപ്പിച്ചുകൊള്ളുന്നു

തിരുമനസ്സിലെ ആത്മീയപുത്രന്മാരായ
മലങ്കരയിടവകജനങ്ങൾ.

കോട്ടയത്തുസിമ്മനാരി
൧൦൭൭.മാണ്ടു വൃശ്ചികമാസം ൧൨-ാം നു-

## മലങ്കര ഇടവകമഹാജനങ്ങളുടെ മംഗളപത്രത്തിനുള്ള മറുപടി.

---

മലങ്കര ഇടവകജനങ്ങളായ നമ്മുടെ പ്രിയമക്കളെ,

നിങ്ങൾ നമ്മുടെ മുമ്പാകെ ഇപ്പോൾ സമൎപ്പിച്ച ഈ മംഗളപത്രവും ആഘോഷാദികളും നിങ്ങൾക്കും സമുദായത്തിനും നമ്മെ എത്രത്തോളം കടപ്പെടുത്തുന്നു എന്നുള്ളതു ഓൎത്തിട്ടു സന്തോഷ ദുഃഖസമ്മിശ്രങ്ങളായ വികാരങ്ങൾ നമ്മുടെ മനസ്സിനെ ഇളക്കുന്നതിനാൽ യഥായോഗ്യം ഒരു മറുപടി പറവാൻ നാം ശക്തനാകുന്നില്ലെന്നു ആദ്യമെ പ്രസ്താവിക്കേണ്ടിവന്നിരിക്കുന്നു. എന്തെന്നാൽ നമ്മെക്കാൾ അനേകം മടങ്ങു ബുദ്ധിമുട്ടുകളും പ്രയാസങ്ങളും സഹിച്ചു സത്യവിശ്വാസത്തെ ഈ അന്ധകാര നാട്ടിൽ കെടാതെ സൂക്ഷിച്ചു നിലനിൎത്തിയവരും അതിയോഗ്യന്മാരുമായിരുന്ന നമ്മുടെ കാരണവന്മാരിൽ ആൎക്കും ഉണ്ടായിട്ടില്ലാത്ത ഒരുവലിയബഹുമാനം അവരുടെ ചെരിപ്പുകളുടെവാറഴിപ്പാൻ പോലും യോഗ്യനല്ലാത്ത നമുക്കുതരുന്നതിനു മലങ്കര ഇടവക ഒട്ടുക്കുമുൻ പ്രവൃത്തിപ്പാൻതക്കവണ്ണം നിങ്ങൾക്കു നമ്മോടുള്ളതായി ഇപ്പോൾ ലക്ഷ്യപ്പെടുത്തിയിരിക്കുന്ന സ്നേഹസന്തോഷകൃതജ്ഞതകളെ ആലോചിക്കുമ്പോൾ നിങ്ങളെക്കുറിച്ചു നമ്മുടെഹൃദയത്തിൽ ജ്വലിച്ചു പ്രകാശിക്കുന്ന നന്ദിയും ഇത്രത്തോളം നമ്മുടെ ബലഹീനതയെ ബഹുമാനിപ്പാൻ കനിവു തോന്നിയ ദൈവത്തോടു നമ്മിൽ ഉജ്ജ്വലിക്കുന്ന സ്നേഹവും ഏതുപ്രകാരം പ്രസ്താവിക്കേണ്ടു എന്നറിയാതെ നാം കുഴങ്ങുന്നു.

സമുദായക്ഷേമത്തിനുവേണ്ടി പ്രയത്നിക്കുന്നതു നമ്മുടെ ഒഴിച്ചുകൂടാത്ത കടമയാകയാൽ ശക്തിക്കുതക്കവണ്ണം ആ ഉദ്ദേശസാദ്ധ്യത്തിനായി നാം ശ്രമിക്കുന്നുണ്ടെങ്കിലും നമ്മുടെ വേലകൾ എല്ലാ പ്രകാരത്തിലും അപൂൎണ്ണങ്ങളാണെന്നു നാം പരമാൎത്ഥമായി വിചാരിക്കുന്നു. മംഗളപത്രത്തിൽനിങ്ങൾപ്രസ്താവിക്കുന്ന സ്തുത്യങ്ങൾക്കെല്ലാം യഥാൎത്ഥത്തിൽ നാം അൎഹനാണെന്നു നമ്മുടെമനൊസാക്ഷിസമ്മതിക്കുന്നില്ല. അതിനാൽ നിങ്ങൾ പ്രസ്താവിക്കുന്ന സ്തുത്യങ്ങളെ എല്ലാം അടക്കുവാൻ നമ്മുടെ ഹൃദയത്തിനു കഴിയാതിരിക്കുന്നതുകൊണ്ടു, നിങ്ങളുടെ പ്രസ്താവനയ്ക്കു ഒട്ടു അനുരൂപനായിരിപ്പാൻ നാം ചെയ്യേണ്ടു മുറകളെ മേലാൽ എങ്കിലും ശരിയായിപ്രവൃത്തിക്കുന്നതിനു നമ്മെ പ്രോത്സാഹിപ്പിക്കുന്ന ഒരു ആയുധമായി നിങ്ങളുടെ മംഗളപത്രത്തെയും ആഘോഷങ്ങളെയും കുറിച്ചു വിചാരിക്കാവുന്നതാണ. ഈവിധം ആലൊചിക്കുമ്പോൾ ആശ്വാസത്തിനുപകരം മേലാൽ നമ്മുടെ വൃദ്ധതയെ ക്ലേശിപ്പിച്ചുകൊണ്ടുതന്നെ ഇരിക്കേണ്ടതിനു ഇന്നത്തെ സംഭവങ്ങൾ ഏറിവരുകയല്ലയൊ എന്നു തോന്നിപ്പോകുന്നു. ഈ വിധം ഓൎക്കുമ്പോൾ നിങ്ങളുടെ ജൂബിലി ആഘോഷവും മംഗളപത്രവും നമ്മുടെ വൃദ്ധതക്കു ഒരു ചുമടായിത്തീരുന്നല്ലൊ എന്നു ഓൎത്തിട്ടു ദുഃഖവിചാരങ്ങ

ളും നമ്മുടെ മനസ്സിൽ ഇടകലൎന്നു ഓടുന്നു. എന്നാലും ദൈവ വിളി യിൽ നിങ്ങളുടെ ഇടയനും പിതാവും എന്ന നിലയിൽ മരണത്തോളം മക്കളെപ്രതി പരിശ്രമിച്ചുകൊണ്ടിരിക്കുന്നതു പിതൃ തത്വമാണല്ലൊ എന്നുള്ള ഓൎമ്മ നമ്മുടെ ദുഃഖത്തെ ധാരാളം സമാധാനപ്പെടുത്തുന്നു.

നമ്മുടെ പാപപ്പെട്ട സഭയിലും സമുദായത്തിലും നമ്മുടെ സാമൎത്ഥ്യംകൊണ്ടല്ലെങ്കിലും, നമ്മുടെ കൎത്താവിന്റെ വിലയേറിയകൃപയാൽ നമ്മുടെ ഭരണകാലത്തു ഉണ്ടായ ചിലവിശേഷങ്ങളെ നിങ്ങൾ മംഗളപത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നതിൽ ഒട്ടു വാസ്തവം ഉണ്ടെങ്കിലും അത്രത്തോളം സാധിച്ചതനുള്ള മഹത്വം നമ്മിൽ സങ്കല്പിച്ചതു കുറെ സാഹസമായിപ്പോയി എന്നുപറയാതിരിപ്പാൻ നമുക്കു നിവൃത്തിയില്ല. "സകല നല്ലദാനവും സകല പൂൎണ്ണവരവും ഉയരത്തിൽനിന്നുണ്ടായി വെളിച്ചങ്ങളുടെ പിതാവിൽനിന്നുവരുന്നു" എന്നു യാക്കോബശ്ലീഹാ കല്പിച്ചിരിക്കുന്നതുപോലെ നമ്മുടെസഭയുടെ ഈ കാലത്തെ ഐശ്വൎയ്യങ്ങൾ എല്ലാം നമ്മുടെ കൎത്താവിന്റെ ദത്തങ്ങൾ ആണെന്നു ഓൎത്തു നന്ദിപൂൎവം നാം കൎത്താവിനെ മഹത്വപ്പെടുത്തുന്നതിൽ നിങ്ങളും യോജിക്കുമെന്നുവിശ്വസിക്കുന്നു. എന്നാൽ താനു തന്റെ ഇഷ്ടം പ്രവൃത്തിപ്പാൻ ലോകത്തിൽ ചിലരെ ആയുധങ്ങളാക്കി പ്രയോഗിപ്പാറുണ്ടു. ആ ക്രമത്തിനു നമ്മുടെ സഭയ്ക്കു ഈ കാലത്തു വല്ല ഉയൎച്ചയും വന്നിട്ടുണ്ടെന്നു വിചാരിക്കുന്നപക്ഷം അവ നമ്മുടെ ഭരണകാലത്തു സംഭവിച്ചതുകൊണ്ടു അവയിൽ നമുക്കും പങ്കു കൊള്ളാമെന്നല്ലാതെ അത്രത്തോളം സാധിച്ചവകയ്ക്കുള്ള ബഹുമാനത്തിനു ന്യായമായ അവകാശികളായ മററു പ്രവൃത്തകന്മാൎക്കു ചെല്ലേണ്ടഓഹരി അവരിൽനിന്നു പിടിച്ചുപറിച്ചുമുഴുവൻ നമുക്കുതന്നെതരുവാൻ മംഗളപത്രത്തിൽ ചെയ്തിരിക്കുന്നശ്രമം നിങ്ങളുടെ സന്തോഷപൂൎണ്ണതയിൽനിന്നുത്ഭവിച്ചതായിരുന്നാലും യഥാസ്ഥിതിയിൽ സ്വീകരിക്കുന്നതു നമുക്കു ഒരുപ്രകാരവും നീതിയായിരിക്കയില്ല.

൫-ാമതു. ഈ സിമ്മനാരി സ്ഥാപകനായ നമ്മുടെ കാൎണ്ണവനെ ഉദ്ദേശിച്ചു നിങ്ങൾ മംഗളപത്രത്തിൽ കാണിച്ചിട്ടുള്ള സ്തുത്യത്തിനു അദ്ദേഹം സാക്ഷാൽ അൎഹനാണെന്നുള്ളതു തൎക്കമററസംഗതിയാകുന്നു. അദ്ദേഹം അടിസ്ഥാനമിട്ട വേലയുടെഫലം നാം ഇന്നും അനുഭവിച്ചുവരുന്നു എന്നുമാത്രമല്ല, നമ്മുടെ ബലഹീനതയ്ക്കു വല്ലവിശേഷതയും ഉണ്ടെങ്കിൽ അതു ദാവിദിന്റെ നിമിത്തം ശ്ലെമ്മോനിലും കരുണയെപ്രവൃത്തിച്ച ദൈവം ആ പിതാവിനെപ്രതി നമ്മിൽപ്രവൃത്തിക്കുന്ന പ്രത്യുപകാരമാണെന്നുപറവാൻ സംശയമില്ല.

൬-ാമതു- നമ്മുടെ യൌവനകാലത്തെയും പരദേശയാത്രയുടെയും ബുദ്ധിമുട്ടുകളെ നിങ്ങൾ മംഗളപത്രത്തിൽ വിവരിച്ചിരിക്കുന്നതായി കാണുന്നു. കഴിഞ്ഞുപോയ മാർകൂറീലോസുബാവായുടെമുമ്പാകെ നാം സത്യം ചെയ്തുപട്ടമേററപ്പോൾ നമ്മുടെ സത്യത്തിനു അനുരൂപമായി പ്രവൃത്തിക്കണമെന്നുള്ള വാഞ്ഛയിൽ കുറെ ബുദ്ധിമുട്ടുകൾ സ

ഹിക്കേണ്ടിവന്നു എങ്കിലും അന്നത്തെ വേലകൾക്കു നല്ലഫലം കാണാതെവന്നപ്പോൾ സഹജമായ ഇച്ഛാഭംഗം നമുക്കും ഉണ്ടാകാതിരുന്നില്ല. എന്നാലും അതിൽനിന്നു ഉദ്ധാരണം ചെയ്തു ഈ സ്ഥിതിയിൽ എത്തുവാൻ നമ്മെ ഉത്സാഹിപ്പിച്ച രണ്ടു ഭക്തന്മാരുടെ പേർ നന്ദിപൂർവം ഈ അവസരത്തിൽ നാം ഓർക്കുന്നു. അവർ ആരെല്ലാമെന്നാൽ കഴിഞ്ഞുപോയ ഇടവഴിക്കൽ വലിയച്ചനും പനക്കൽ ഈശ്ശോപ്പനും തന്നെ. ഇവരുടെ പ്രോത്സാഹവിനയവും സഹായവും കൊണ്ടല്ലായിരുന്നെങ്കിൽ നാം നിങ്ങൾക്കും സമുദായത്തിനും അപരിചിതനായി ജീവിച്ചുമരിപ്പാൻ ഇടയായിപ്പോയേനെ. അപ്രകാരം തന്നെ പരദേശയാത്രയിൽ ഉണ്ടായ പ്രയാസങ്ങളെക്കുറിച്ചു നിങ്ങൾ പറയുന്നതിലും വാസ്തവം വളരെ ഉണ്ടെങ്കിലും അതിന്റെ അവസാനത്തിൽ മൂസൽക്കാരായ നമ്മുടെ സ്നേഹിതന്മാരുടെ സഹായങ്ങളെ പ്രാപിക്കയും കാലം ചെയ്ത യാക്കോബ പാത്രിയർക്കീസുബാവാതിരുമനസ്സിലെ വന്ദ്യമുഖം കാണുകയും ആ ഭക്തനോടു അടുത്തു സഹവാസം ചെയ്കയും വിശേഷാൽ ആ പരിശുദ്ധ പിതാവു നമ്മെ യാത്രയയച്ച സമയം കണ്ണുനീരോടുകൂടി പറഞ്ഞതും ഇന്നും വാക്കിനു വാക്കായി എടുത്തുപറവാൻ തക്കവണ്ണം മറക്കുവാൻ പാടില്ലാത്തവിധത്തിൽ നമ്മുടെമനസ്സിൽ സദാ ജ്വലിച്ചുകൊണ്ടിരിക്കുന്നതുമായ ഗുണദോഷവചനങ്ങളെ കേൾക്കയും ചെയ്തപ്പോൾ യാത്രയുടെ ബുദ്ധിമുട്ടുകൾ എല്ലാം ആനന്ദങ്ങളായിട്ടത്രെ നമുക്കു തീർന്നതു.

൩-മതു. പിന്നെ മംഗളപത്രത്തിൽ പ്രസ്താവിച്ചു കാണുന്നതു സ്ഥാനം ഏറ്റു നാം വന്നശേഷം പള്ളിക്കാരുടെ സഹായം ലഭിക്കാതെ സഹിക്കേണ്ടിവന്ന ബുദ്ധിമുട്ടുകളെക്കുറിച്ചാണ. ഞാനും മനുഷ്യദൃഷ്ടിപ്രകാരം സഹായമില്ലായിരുന്നു എന്നതോന്നുന്നതു ആശ്ചര്യമല്ല. എന്നാലും ബാലിനു മുട്ടുകുത്താത്തവരായി ൭൦൦൦ ആത്മാക്കൾ ഇനിക്കുണ്ടു എന്നു കർത്താവ ഏലിയാനിബിയായോടു കല്പിച്ചതുപോലെ അന്നും ദൈവം നമ്മെ കൈവിട്ടില്ല. അനേകം പള്ളിക്കാർ പരമാർത്ഥം അറിയാഞ്ഞിട്ടും സർക്കാരിന്റെ ആജ്ഞയെഭയന്നും വെളിപ്പെടാതെയിരുന്നു എന്നെ ഉള്ളു. കാലം ചെയ്ത പത്രോസ് പാത്രിയർക്കീസുബാവാതിരുമനസ്സിലെ എഴുന്നെള്ളത്തിനാൽ പരമാർത്ഥം വെളിപ്പെട്ടപ്പോൾ ബാലിന്റെ ദീർഘദർശിമാരെ നശിപ്പിക്കുവാൻ ഇസ്രായേൽമുഴുവൻ ഏലിയായ്ക്കു സഹായിച്ചതുപോലെ നമുക്കു സഹായികളായിതീർന്നിരിക്കുന്നു. ഈ അവസരത്തിൽ പത്രോസുപാത്രിയർക്കീസബാവായെക്കുറിച്ചും ഒരുവാക്കു പറയാതിരിപ്പാൻ പാടില്ല. യൂറോപ്യന്മാരെകൂടെ സമ്മതിപ്പിക്കുവാൻ തക്കശേഷിയും പാണ്ഡിത്യവും ഉണ്ടായിരുന്ന ആ മഹാൻ തന്റെ വൃദ്ധതയെ അഗണ്യമാക്കി പ്രയാണംചെയ്തു തന്റെ ദർശനമാത്രത്താൽ ബലവാന്റെ വില്ലിനെ ഒടിക്കയും മങ്ങിയിരുന്ന സമുദായസ്വാമിഭക്തി എന്ന വിളക്കിന്റെ പ്രകാശത്തെ ജ്വലിപ്പിക്കയും ചെയ്തതു നിങ്ങൾക്കു അറിവുള്ള സംഗതിയാണല്ലൊ. അതിനാൽ ഇന്നത്തെ നമ്മുടെ ഐശ്വര്യത്തിന്റെ ഒരു അടിസ്ഥാനം

ആ പിതാവിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നതിനാൽ അദ്ദേഹത്തിന്റെ നാമവും കൃതജ്ഞതാപൂൎവ്വം ഓൎക്കേണ്ടിയിരിക്കുന്നു.

൪-മതു. നമ്മുടെ പരിശ്രമങ്ങളാൽ സഭയിൽ വരുത്തിയിരിക്കുന്നവയെന്നു പറഞ്ഞു അനേകം ഗുണീകരസംഭവങ്ങളെ നിങ്ങൾ എടുത്തുപറയുന്നു. മേല്പറഞ്ഞതു പോലെ ഇവയെല്ലാം നമ്മുടെ കാലത്തും നമ്മുടെ ആജ്ഞയിൻകീഴും സംഭവിച്ചതുകൊണ്ടു നമ്മുടെ പേരിനു അവയോടു സംബന്ധം ഉണ്ടായിട്ടുണ്ടെങ്കിലും അവയെ ഓരോന്നായി വിചാരിക്കുമ്പോൾ പ്രത്യേകഭാരവാഹികളായ നമ്മുടെ അനേകം പുത്രന്മാർ ഇവയ്ക്കു സ്തുത്യാൎഹന്മാരായിരിക്കുന്നു. എങ്ങനെയെന്നു വച്ചാൽ സിമ്മനാരി വ്യവഹാരകാൎയ്യത്തിൽ നമ്മുടെ വക്കീലന്മാരും വ്യവഹാരകാൎയ്യസ്ഥന്മാരും; മലങ്കരയ്ക്കു പുറമെ സഭ പ്രവരിപ്പിച്ച കാൎയ്യത്തിൽ കഴിഞ്ഞുപോയ മാർ ശെമഓൻ അത്താനാസ്യോസു ബാവായും ഈ നമ്മുടെ സഹോദരൻ മാർ അൽവാറിസു മെത്രാച്ചനും നമ്മുടെ സ്ലീബാശെമ്മാച്ചനും നമ്മുടെ ഇംഗ്ലീഷ സിമ്മനാരിയുടെ സ്ഥാപനയിൽ മരിച്ചുപോയ ഡാറാസാഖ്യം കൎണ്ണൽ വൈട്ടും, അതിന്റെ നിലനില്പ സംഗതിയിൽ അതിലേക്കു നിയമിച്ചിട്ടുള്ള കമ്മട്ടിക്കാരും; ഷോടതി കാൎയ്യത്തിൽ അതിലെ മാനേജരും സിക്രട്ടേരിയും, ഈ സിമ്മനാരിയുടെ അററകുററം തീൎത്ത സംഗതിയിൽ നമ്മുടെ പൌലൊസു റെമ്പാച്ചനും, തിരുവനന്തപുരം പള്ളിസ്ഥാപനയിൽ അവിടെയുള്ള നമ്മുടെ മക്കളും, പരുമലമുതലായ സ്ഥലങ്ങളിൽ പൊതുസ്ഥലം സ്ഥാപിച്ചതിൽ നമ്മുടെ കൊച്ചുമെത്രാച്ചനും, ചെറിയപള്ളി മുതലായ പള്ളിവ്യവഹാരങ്ങളുടെ നടത്തയിൽ ആ പള്ളിക്കാരായ നമ്മുടെ മക്കളും, ഇടയകല്പത്രികകൊണ്ടുണ്ടായിട്ടുള്ള ഗുണത്തിൽ അതിന്റെ പത്രാധിപരും, സുറിയാനി പുസ്തക അച്ചടിയിൽ നമ്മുടെ കോനാട്ടുമല്പാനും, സമുദായ സ്വത്തിന്റെ വൎദ്ധനവിൽ കഴിഞ്ഞുപോയ നമ്മുടെ കുന്നുമ്പുറത്തു ജോണും, പുറ ഇടവകകളിൽ ഇംഗ്ലീഷ പള്ളിക്കൂടങ്ങളെ സ്ഥാപിച്ചതിൽ നമ്മുടെ ചാലിൽ കൊച്ചുകോര, പനക്കൽ മാത്തു, പനക്കൽ പാത്തപ്പൻ, പുതുപ്പള്ളി, നിരണം, തുമ്പമൺ മുതലായ ഇടവകക്കാർ, കഴിഞ്ഞുപോയ കരിശ്ശംമൂട്ടിൽ ചെറിയാൻ മുതലായ പലയോഗ്യന്മാരും ചെയ്തിട്ടുള്ള സഹകരണവും സഹായവും കൊണ്ടത്രെ ഈ വക ഗുണങ്ങൾ സഭയിൽ ഉണ്ടായിരിക്കുന്നതു. ഇവർ ഒക്കയും അനല്പ കൃതജ്ഞതയ്ക്കു അവകാശികൾ ആണെ. എന്നാൽ ഇങ്ങനെ അനേകംപേർ പ്രയത്നക്കാരായി ഉണ്ടായി എന്നിരുന്നാലും എല്ലാററിനും ചരടായിരിക്കുന്നതു പൊതുജനങ്ങളാണെ. എന്തെന്നാൽ സഭയുടെ ഉയൎച്ചയ്ക്കു ആവശ്യപ്പെട്ട എല്ലാപ്രവൃത്തികൾക്കും അപ്പഴപ്പോൾ വേണ്ടിവന്ന പണച്ചിലവിനു മടിശ്ശീല അഴിച്ചുവാരി എറിഞ്ഞുകൊടുപ്പാൻ നിങ്ങൾക്കുണ്ടായ സന്നദ്ധതയത്രെ എല്ലാററിനും അടിസ്ഥാനം എന്നുള്ള വാസ്തവം ഓൎക്കുമ്പോൾ നിങ്ങളുടെമേൽ നമുക്കുള്ള കൃതജ്ഞതയും സന്തോഷവും കുതിച്ചു കുതിച്ചു ചാടുന്നു. സമുദായക്ഷേമത്തെ ഉദ്ദേശിച്ചു നമുക്കുള്ള അനുഗ്രഹങ്ങളെ ഏറക്കുറെ സാധിക്കുന്നതിനു പരിശുദ്ധ സിംഹാസനവും സമുദായം

പൊതുവിലും അതിലെ ഓരോ അംഗങ്ങൾ ആളാംപ്രതിയും നമുക്കു സഹായികളായിനില്ക്കുന്നു എന്നു അനുഭവത്താൽ നമുക്കു ബോദ്ധ്യപ്പെട്ടിരിക്കുന്നു. പൊതുകാൎയ്യത്തിൽമാത്രമല്ല നമ്മുടെസ്വന്തവ്യവഹാരത്തിനും ആവശ്യങ്ങൾക്കുംകൂടി സഹായിപ്പാൻ നിങ്ങൾ സദാ സന്നദ്ധന്മാരായികണ്ടുവരുന്നു. കാലം ചെയ്ത പാത്രിയൎക്കീസ്ബാവാ തിരുമനസ്സുകൊണ്ടു ഒരു സ്വൎണ്ണ കുരിശും, നമ്മുടെ പട്ടക്കാർ ഒരു അംശവടിയും, ക്നാനായക്കമ്മട്ടിക്കാർ ഒരു സ്ലീബായും പള്ളിക്കൂടം വാദ്ധ്യാന്മാർ ഇടക്കെട്ടും ഓമല്ലൂർ പള്ളിക്കാർ ഒരുമുടിയും കോതമംഗലത്തു ചെറിയപള്ളിക്കാർ ഒരു കാസായിക്കുവേണ്ട സ്വൎണ്ണവും ഇങ്ങനെ ഓരോരുത്തർ സ്വല്പംകൂടി ഓരോ സന്ദൎഭങ്ങളിൽ ഓരോ സമ്മാനങ്ങളാൽ നിങ്ങൾക്കുവേണ്ടിയുള്ള നമ്മുടെ വേലയെ മതിക്കുന്നതായി മുമ്പെതന്നെ ലക്ഷ്യപ്പെടുത്തിയിട്ടുള്ളതിനപുറമെ ഇപ്പോൾ ഇടവകഒട്ടുക്കു ഒന്നു സമൎപ്പിച്ചിട്ടുള്ള മംഗളപത്രവും അയോഗ്യനായ നമ്മുടെ നാമം നിലനിൎത്തുവാൻ ഒരു നിത്യസ്മാരകം സ്ഥാപിക്കുന്നതിനു നിങ്ങൾ ചെയ്യുന്നശ്രമവും വിശേഷാൽ നമ്മുടെ ഓമനപുത്രന്മാർ ഇപ്പോൾ വച്ചിരിക്കുന്ന ഈ കാഴ്ചകളും നമ്മുടെമേൽ നിങ്ങൾക്കുള്ള സന്തോഷത്തിന്റെയും തൃപ്തിയുടെയും ചിഹ്നങ്ങൾ ആകയാൽ നാം അവയെ ആദരപൂൎവ്വം സ്വീകരിക്കയും എല്ലാവൎക്കും പൊതുവായും പ്രത്യേകമായും നന്ദിപറകയും ചെയ്യുന്നു.

ഇത്രത്തോളം സ്നേഹവും നന്ദിയുമുള്ള ഒരു ജനത്തിന്റെ മേലദ്ധ്യക്ഷനാകുവാൻ നമ്മെ തിരഞ്ഞെടുത്ത ദൈവത്തിന്റെ നാമം മഹത്വപ്പെട്ടതായിരിക്കട്ടെ. പരിശുദ്ധ അന്ത്യോഖ്യാ സിംഹാസനം മൂലം കൎത്താവു നമ്മെ ഭരമേല്പിച്ച ചുമതലകളെ നിങ്ങളുടെ ഐശ്വൎയ്യാഭിവൃദ്ധികൾക്കു ആസ്പദമായ വിധത്തിൽ പ്രയോഗിച്ചു ഫലം പുറപ്പെടുവിച്ചുകാണ്മാൻ നമുക്കു ആഗ്രഹം വളരെയുണ്ടെങ്കിലും വേണ്ടവിധം സാധിപ്പാൻ നമ്മാൽ കഴിഞ്ഞിട്ടില്ല. മറ്റുള്ളമതങ്ങളെ അപേക്ഷിച്ചു നാം അധോഗതിയിൽ ഇരിക്കുന്നതെയുള്ളു. വല്ല ഉയൎച്ചയും ഉണ്ടായിട്ടുണ്ടെന്നു നിങ്ങൾ വിചാരിക്കുന്നെങ്കിൽ അതു അപൂൎണ്ണമാണ. നാം അഭിവൃദ്ധിയുടെയും പരിഷ്കാരത്തിന്റെയും ഒന്നാം താണപടിയിൽ എത്തിയിട്ടെ ഉള്ളു. അത്രത്തോളം തന്നെയും ഇഴഞ്ഞും വലിഞ്ഞും എത്തിയിരിക്കയാണ. നമ്മുടെ മുമ്പാകെ ഇനിയും അനേകം കല്പടികൾ ഉണ്ടു. അവയിൽകൂടി മേല്പെട്ടു കയറി ഉച്ചത്തിൽ എത്താതിരിക്കുന്ന കാലത്തോളം പ്രശംസായോഗ്യമായ ഒന്നും പറവാനില്ല. നാമെല്ലാവരും അയോഗ്യപാത്രങ്ങൾ ആണ. എന്നാലും നമ്മുടെകൎത്താവു കരുണയുള്ളവനും ഐശ്വൎയ്യങ്ങളിൽ പൂൎണ്ണനുമാകുന്നു. ഇത്രത്തോളം നമ്മെസഹായിച്ച തന്റെ കയ്യ് കുറുതായിപോയിട്ടില്ല. നല്ലമനസ്സോടെ തന്നോടു ചോദിച്ചാൽ തരുവാൻ താൻ സന്നദ്ധനാണ. അതിനാൽ പ്രിയരെ! നമ്മിൽ ഉണ്ടായിട്ടുണ്ടെന്നു വിചാരിക്കുന്ന നാമമാത്രമായ ഐശ്വൎയ്യത്തിൽ പ്രശംസിക്കയൊ തൃപ്തിപ്പെട്ടിരിക്കയൊ ചെയ്യാതെ പൂൎണ്ണതയിൽ എത്തുവാൻ ശ്രമിക്കയും അതിനായി ദൈവത്തിൽ ആശ്രയി

കയ്യും ചെയ്യാം. നാമെല്ലാവരും അയോഗ്യപാത്രങ്ങൾ ആകുന്നു എന്നു പറയാം. നിങ്ങൾ നിങ്ങളുടെ സ്വന്തത്തിനായിട്ടല്ല, അന്യോന്യം ഓരോരുത്തനുവേണ്ടിയും സഭക്കുവേണ്ടിയും പ്രത്യേകം ദൈവത്തിനായിട്ടും ജീവിക്കുന്നവരായിരിപ്പീൻ. നമുക്കുവേണ്ടിയും സഭയിൽ വേല ചെയ്യുന്ന എല്ലാവൎക്കുവേണ്ടിയും പ്രാൎത്ഥിപ്പീൻ. സഭക്കും സമുദായത്തിനും വേണ്ടി നാം പ്രതിഷ്ഠിക്കപ്പെട്ടവനാകയാൽ നമുക്കു സഭയെക്കുറിച്ചു ആഗ്രഹങ്ങൾ വളരെയുണ്ടു. നിങ്ങൾ ചെയ്തിരിക്കുന്ന ബഹുമതികൾ ആ ആഗ്രഹങ്ങളുടെ നിവൃത്തിക്കു നമ്മെ കുറെക്കൂടെ ഉത്സാഹിപ്പിക്കുന്നു. കരുണയുള്ള ദൈവത്തിന്റെ വലത്തുകയ്യാൽ ഉള്ള സഹായവും അതോടുകൂടി നിങ്ങളുടെ സഹകരണവും പ്രത്യേകം നിങ്ങളുടെ പ്രാൎത്ഥനയുംകൊണ്ടല്ലാതെ ഈ വൃദ്ധതയാൽ ഒന്നും സാധിക്കുന്നതല്ല അതിനാൽ നമുക്കുവേണ്ടി പ്രാൎത്ഥിപ്പീൻ.

ദൈവമായ കൎത്താവു കാണപ്പെടുവാൻ വഹിയാത്ത തന്റെ വലത്തു കൈ നീട്ടി നിങ്ങളെയും നിങ്ങളുടെ കുടുംബങ്ങളെയും നിങ്ങളുടെ കൃഷികളെയും വ്യാപാരങ്ങളെയും നിങ്ങളുടെ കൈകളുടെ എല്ലാ പ്രവൃത്തികളെയും അനുഗ്രഹിച്ചു മുപ്പതായും അറുപതായും നൂറായും വൎദ്ധിപ്പിക്കുമാറാകട്ടെ. ദൈവം തന്റെ പരിശുദ്ധ റൂഹായെ അയച്ചു നിങ്ങളുടെ പാപങ്ങളിൽ നിന്നും കുറവുകളിൽ നിന്നും നിങ്ങളെ ശുദ്ധീകരിക്കുമാറാകട്ടെ. എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ! ലോകാരംഭം മുതൽ നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന സ്വൎഗ്ഗരാജ്യം അവകാശമായി അനുഭവിപ്പീൻ എന്നുള്ള ഭാഗ്യമേറിയ കല്പനക്കു നിങ്ങളെയും വിശ്വാസികളായ നിങ്ങളുടെ മരിച്ചവരെയും യോഗ്യന്മാരാക്കിത്തീൎക്കുമാറാകട്ടെ. അതു നമ്മുടെ കൎത്താവിന്റെ മാതാവായ വാഴ്ത്തപ്പെട്ട അമ്മയുടെയും എല്ലാ പരിശുദ്ധന്മാരുടെയും പ്രത്യേകം നമ്മുടെ വാഴ്ത്തപ്പെട്ട ശ്ലീഹായുടെയും പ്രാൎത്ഥനയാൽ തന്നെ. പിതാവായ ദൈവത്തിന്റെ സ്നേഹവും ഏകജാതനായ പുത്രന്റെ കൃപയും ജീവനാം ശുദ്ധതയുമുള്ള റൂഹായുടെ സംബന്ധവും സഹവാസവും നിങ്ങൾ എല്ലാവരോടുംകൂടെ എന്നേക്കും വൎദ്ധിച്ചിരിക്കുമാറാകട്ടെ.

---

## ബിഷോപ്പവൎകളുടെ പ്രസംഗം.

---

പല പല മഹാന്മാർ കമ്പികളും എഴുത്തുകളും അയച്ചു അനുമോദിച്ചിരിക്കുന്ന ഈ ജൂബിലിയാഘോഷത്തിൽ തന്നെത്താൻ സന്നിഹിതനായിരുന്നു അനുമോദിക്കാൻ സംഗതിയായിരിക്കുന്നതിങ്കൽ എനിക്കു വളരെ സന്തോഷമുണ്ടു. ഇതിനെ സംബന്ധിച്ചു ഞാൻ അല്പം പറയാൻ വിചാരിക്കുന്നതു ആംഗ്ലിക്കൻ സഭയുടെ പ്രതിനിധിയുടെ നിലയിലാകുന്നു. ഈ ആംഗ്ലിക്കൻ സഭയും പ്രാചീന സുറിയാനി സഭയും അന്യോന്യം ബഹുമാനവും സ്നേഹവുമായിട്ടു ഇരിപ്പു സഭയുടെ ആധാരമായ പ്രമാണങ്ങൾക്കു ഭംഗം കൂടാതെ നിലനിന്നുപോകണമെന്നാകുന്നു എന്റെ ആഗ്രഹം. വിശ്വാസത്തിന്റെ ആധാരവും പ്രമാണവുമായി ദൈവവചനവും ഭരണത്തിന്റെ ആധാരവും പ്രമാണവുമായി അപ്പോസ്തോല പിൻവാഴ്ചയുമാകുന്നു. ഈ പ്രമാണങ്ങളെ ആൎച്ച്ബിഷോപ്പ് ബെൻസൻ പ്രകടിച്ചിട്ടുണ്ടു. തന്റെ ശിഷ്യന്മാർ തമ്മിൽ ഉണ്ടാകുവാൻ ക്രിസ്തു പ്രാൎത്ഥിച്ച ഐക്യത്തെ വൎദ്ധിപ്പിക്കുവാൻ ആംഗ്ലിക്കൻസഭ ദൈവത്താൽ

ൽ ഉപദേശാഗമപ്പെട്ടിരുന്നതാണെന്നായിരുന്നു ഇദ്ദേഹത്തിന്റെ അഭിപ്രായം. പൌരസ്ത്യസഭകളുടെ വിഷയത്തിൽ ഈ ഗുരുശ്രേഷ്ഠനവർകൾക്കുള്ള ശ്രദ്ധ പലവിധത്തിൽ പ്രദർശിപ്പിക്കപ്പെട്ടിട്ടുണ്ട്. വിദ്യാഭ്യാസമാണ തച്ഛിഷ്യന്മാരുടെ കോട്ടയത്തെ പ്രധാനപ്രവൃത്തി. ഈ മാർ ദീവന്നാസ്യോസു സിമ്മനാരിയുടെ ആവിർഭാവംതന്നെ ഈ പ്രവൃത്തിയുടെ ഫലങ്ങളിൽ ഒന്നാണ. ഒരു വിദ്വാൻ ഈയിടെ മെത്രാപ്പോലീത്തായുടെ തല അളന്നുനോക്കി വളരെ വിസ്മയിച്ചതായി കേട്ടു. തലയുടെ വലിപ്പത്തേക്കാൾ ഹൃദയത്തിന്റെ വലിപ്പമാണ ആവശ്യം. സ്നേഹത്തിലും സൽപ്രവൃത്തികളിലും നാം അന്യോന്യം മത്സരിച്ചു പ്രവർത്തിച്ചാൽ നമുക്കു ശക്തിയും ഐകമത്യവും വർദ്ധിക്കാതിരിക്കയില്ല.

---

## മിസ്റ്റർ രാമസ്വാമി അയ്യരുടെ പ്രസംഗം

മാന്യ സദസ്യരെ,

ഇവിടെ ഒരു ചെറിയപ്രസംഗം ചെയ്യണമെന്നു ഈ ജൂബിലി കമ്മിറ്റിക്കാരുടെ അപേക്ഷയെ ഞാൻ എത്രയും സന്തോഷത്തോടുകൂടി സ്വീകരിച്ചിരിക്കുന്നു. എന്നാൽ ഈ സന്ദർഭത്തിന്റെ സ്വഭാവത്തെയും ഗൌരവത്തെയും ആലോചിക്കുമ്പോൾ അവക്കു അനുരൂപമാകുംവണ്ണം വല്ലതും പറഞ്ഞു ഫലിപ്പിപ്പാൻ ഞാൻ ശക്തനായി വരുമെന്നു വിചാരിക്കുന്നില്ല. അങ്ങിനെ ഒക്കെ ഇരുന്നിട്ടും ചാടി പുറപ്പെട്ടതു മോസ്റ്റ റെവറന്റ മെത്രാപ്പോലീത്താ അവർകളുടെ നേർക്കു എനിക്കുള്ള സ്നേഹവും ബഹുമാനവും എന്നെ ഉത്തേജിപ്പിച്ചതിനാലാണ. അദ്ദേഹവും എല്ലാ അവസ്ഥകൊണ്ടും ഒരു മഹാ ഭാഗ്യവാനാണ. ചില്പരഭാഗ്യമുള്ളവക്കു ഇപ്രകാരമുള്ള വലിയ പദവി ലഭിക്കുകയില്ല. ഭാഗ്യം ദൈവത്തിന്റെ പരിപൂർണ്ണ കൃപയാൽ ഉണ്ടാകേണ്ടതായ ഒരു കാര്യമല്ലേ. അതിനാൽ ഇദ്ദേഹം സർവ്വശക്തനായ ദൈവത്തിന്റെ പ്രത്യേകാനുഗ്രഹത്തിനു പാത്രീഭവിച്ച ആളാണ എന്നുള്ളതിനു സംശയമില്ല. സ്വല്പ കാലമെങ്കിലും അദ്ദേഹവുമായി പരിചയിച്ചിട്ടുള്ള സകലരും അദ്ദേഹം സാധാരണ ആളുകളുടെ കൂട്ടത്തിൽ ഗണിക്കപ്പെടേണ്ട ഒരാളല്ലെന്നു സമ്മതിക്കും. അദ്ദേഹത്തിന്റെ സ്വഭാവഗുണവും ബുദ്ധിശക്തിയും സാമാന്യത്തിൽ തുലോം കവിഞ്ഞതാണ. എല്ലാറ്റിലും വിശേഷിച്ച അദ്ദേഹത്തിന്റെ മതപരിപാലനത്തിന കീഴുള്ള ജനങ്ങളുടെ നേക്കു അദ്ദേഹത്തിനുള്ള വാത്സല്യം അപരിമിതമാണ. ഈ നിഷ്കളങ്കസ്നേഹത്താൽ ബഹുജനങ്ങളുടെ പ്രത്യേക ബഹുമാനത്തെയും സമ്പാദിച്ച അദ്ദേഹം സ്വജനങ്ങളുടെ ക്ഷേമാഭിവൃദ്ധിക്കായി അപ്പോഴപ്പോൾ ചെയ്തിട്ടുള്ള ഓരോ മഹത്തായ പ്രവൃത്തികളെ അവർ അനുഭവിച്ച വഴിപോലെ അറിഞ്ഞു അദ്ദേഹത്തിന്റെ നേരെ അവക്കു ഉണ്ടായിട്ടുള്ള കൃതജ്ഞതയേയും അത്യന്ത സന്തോഷത്തേയും ഈ ജൂബിലി സന്ദർഭത്തിൽ അവർ പ്രകടിപ്പിച്ചിരിക്കുന്നു. ഇതിനു അവക്കു സംഗതി വന്നതിനാൽ അവരും ഭാഗ്യവാന്മാർതന്നെ. മലങ്കരസുറിയാനിക്രിസ്ത്യാനികളുടെ ഇടയിൽ വിദ്യാപ്രചാരം വേണ്ടുംവണ്ണം ആകുന്നതിനു അദ്ദേഹം പലപ്രകാരത്തിലും ചെയ്തുവരുന്ന ശ്രമത്തെ ഞാൻ നന്നായി അറിഞ്ഞിരിക്കുന്നു. ഇനിയും ചിരകാലം അദ്ദേഹം ദേഹസൌഖ്യത്തോടും എല്ലാപദവികളോടും കൂടി ഇരുന്നു അദ്ദേഹത്തിന്റെ അധീനതയിലുള്ള ബഹുജനങ്ങളെ സംരക്ഷണം ചെയ്തുപോരുന്നതിനു ജഗദീശൻ അനുഗ്രഹിക്കട്ടെ എന്നുള്ള പ്രാർത്ഥനയോടുകൂടി ഞാൻ അവസാനിപ്പിച്ചുകൊള്ളുന്നു.

---

## മാർ ദീവന്നാസ്യോസു ജൂബിലി സമ്മാനവിവരം.

ജൂബിലിപ്രമാണിച്ച മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകൾക്കു ഓരോരുത്തർ കൊടുത്ത ഒരു പട്ടിക താഴെ ചേർക്കുന്നു.

൧- കോതമംഗലത്തു പള്ളിക്കാർ- സ്വർണ്ണം കൊണ്ടുള്ള കാസായും പീലാസായും.
൨. മുളക്കുളത്തു മുറന്തുക്കിൽ വലിയകത്തനാരവർകൾ, വെള്ളികൊണ്ടുള്ള കാസാ
൩. മുറന്തുക്കിൽ ചാണ്ടി അവർകൾ, വെള്ളി പീലാസാ.
൪- കോട്ടയം കോളജിലെ സുറിയാനി വിദ്യാർത്ഥികൾ, വെള്ളി കൊണ്ടുള്ള കപ്പും സോസറും.

൫. മാർ ദീവന്നാസ്യോസു സിമ്മനാരി വിദ്യാർത്ഥികളും അദ്ധ്യാപന്മാരും, ഒ[...]
ഭദ്രാസനം (മദ്രാസ് കഴ്‌സൺ കമ്പനിയാൽ ഉണ്ടാക്കപ്പെട്ടതു)

൬. കുന്നംകുളങ്ങരെ മാർ ഇഗ്നാത്യോസു സ്‌ക്രൂളിലെ കുട്ടികൾ, വെള്ളിക്കു[...]
ന്നാസറും.

൭. ടി. സുറിയാനിക്രിസ്ത്യാനി അഭിവൃദ്ധിസംഘംവക പാഠശാലയിലെ [അ]ദ്ധ്യാപകന്മാരും അദ്ധ്യായികളും, വെള്ളിപൊതിഞ്ഞ വിശുദ്ധ വേദപുസ്തകം.

൮. മാർ ദീവന്നാസ്യോസു സിമ്മനാരിയിലെ ശെമ്മാശന്മാരും മല്പാന്മാരും, [വെ]ള്ളിത്തകിടിന്മേൽ പൊന്നുപണി ചെയ്യപ്പെട്ട സുറിയാനി ഏവൻഗേലിയോൻ.

൯. തൃപ്പൂണിത്തുറ നെടിയാത്തു പത്രോസ അവർകൾ, മോതിരം (വൈ[ര]വും ചുറ്റും ചുവപ്പു കല്ലുകളും വെച്ചതു)

൧൦. മുളന്തുരുത്തിൽ ചാത്തുരുത്തിൽ മാത്തു അ-ൾ, മോതിരം (വൈരവും [ചുവ]പ്പു കല്ലുകളും വെച്ചതു)

൧൧. വെളിയനാട്ടു വാഴയിൽ തോമ്മാ അ-ൾ, മോതിരം (ഇന്ദ്രനവരാഗ[...] ചുറ്റും ചുവപ്പു കല്ലുകളും വെച്ചതു)

൧൨. മറ്റത്തു തെക്കേതിൽ ചാക്കോ അ-ൾ, മോതിരം (൫൦൦ വൈര[ക്ക]ല്ലു വെച്ചതു)

൧൩. കുന്നംകുളങ്ങരെ പനക്കൽ ഔറാച്ചാക്കു അ-ൾ, മോതിരം (൪൦൦ വൈര[ക്ക]ല്ലു വെച്ചതു)

൧൪. പാമ്പാക്കുട കോനാട്ടു ലൂക്കൻപിള്ള അ-ൾ, വെള്ളിലട്ടികാരവും പൊ[ൻ]ചങ്ങലയും.

൧൫. കോട്ടയം നട്ടാശേരിൽ ചെറിയാൻ അ-ൾ, വെള്ളികൊണ്ടുള്ള കസ്തൂ[...]കമച്ചപ്പു.

൧൬. കണ്ടനാട്ടു തോലൻ കുഞ്ഞിപ്പൈലോസ അ-ൾ, സ്വർണ്ണ മസനപ്സ[...]

൧൭. ശ്രായിൽ വലിയപള്ളി വികാരി കോരുത്തു കത്തനാർ അ-ൾ, നക്ഷി[...] പൊൻ മുദ്രയോടുകൂടിയ കസവുപിടക്കോട്ടു.

൧൮. കല്ലൂപ്പാറ അടങ്ങപ്പുറത്തു കൊച്ചുപണിക്കരു അ-ൾ, പൊൻ കുരിശു[ം] മാലയും.

൧൯. പഴഞ്ഞിയിൽ പുലിക്കോട്ടു ചുമ്മാരു അ-ൾ, പൊൻകുരിശും മാലയു[ം]

൨൦. വള്ളംകുളത്തു കണ്ടത്തിൽ കുടുംബയോഗം, പൊൻ കുരിശും മാലയു[ം] (മദ്രാസ ഓർ അൻഡ് സൻസ് ഉണ്ടാക്കിയതു)

൨൧. മുളന്തുരുത്തിൽ ചാലിൽ കൊച്ചുകോര അ-ൾ, പൊൻകുരിശു (വലി[യ] മരതകവും ചുറ്റും ചുവപ്പു കല്ലുകളും വെച്ചതു.

൨൨. മുളന്തുരുത്തി പള്ളി, ടി.ക്കു പൊൻ മാല.

൨൩. മുളന്തുരുത്തി സെന്റ് തോമസ സ്‌ക്രൂൾ കുട്ടികൾ, സ്വർണ്ണ ഓനാപ്പി[...]

൨൪. കല്ലിശ്ശേരിൽ താമരപ്പള്ളിൽ കൊച്ചുതൊമ്മൻ അ-ൾ, ശീലമുടി (വി[ല്ലു]സിന്മേൽ സ്വർണ്ണക്കുമളകൾ)

൨൫. തുമ്പമൺപള്ളി, പൊൻ നീരാളകാപ്പ.

൨൬. പറവൂര കുളങ്ങര പുത്തവീട്ടിൽ മാത്തു അ-ൾ, ശീലമുടി (വില്ലുസി[ന്മേ]ൽ സ്വർണ്ണക്കുമളകൾ)

൨൭. പാമ്പാക്കുടെ കോനാട്ടു മല്പാൻ അവർകളും ശെമ്മാശന്മാരും, വെ[ള്ളി] കാസാ.

൨൮. കോട്ടയം ഡിസ്ട്രിക്ട രെജിസ്ത്രാർ മിസ്റ്റർ വർക്കി അ-ൾ, ചെറി[യ] മുത്തുക്കുട (കസവു വെച്ചതു)

൨൯. മലങ്കരയിടവകജനങ്ങൾ, മംഗളപത്രം വെക്കാനുള്ള പെട്ടി (ഈട്ടി[ത്തടി]ന്മേൽ ദന്തം, വെള്ളി, സ്വർണ്ണം പണികളോടുകൂടി പുസ്തകാകൃതിയിൽ തിരുവ[ന]ന്തപുരം സക്കാർ കരകൗശലശാലയിൽ ഉണ്ടാക്കിയതു)

൩൦. തൃപ്പൂണിത്തുറ പള്ളിവകക്കു ൭൦ം രൂപ പലരിൽ നിന്നായി പിരി[...]ണ്ടുംവകയുള്ളതു ഇളവുചെയ്യണമെന്നു ഒരു ഹർജി അടച്ച ഒരുവെള്ളിക്കവർ.

൩൧. കുറുപ്പുംപടി പള്ളിക്കാരുടെ ഒരു പൊൻമോതിരം, (മിന്നിവച്ച ഒരു മോതിരം)

൩൨. ടി [...]ട്ടിൽ മാത്തുകത്തനാർ അവർകൾ (മ[...]മോതിര[ം]

## കമ്പികൾ

൧. ഇന്ത്യാ വൈസ്രോയി അവർകളുടെ പ്രൈവറ്റു സിക്രട്ടെറി.

മാർ ദീവന്നാസ്യോസ്സു മെത്രാപ്പൊലീത്തായുടെ വൈദിക ജൂബിലി ആഘോഷിപ്പാൻ സുറിയാനിസമുദായം ചെയ്വാൻ പോകുന്ന അനുമോദത്തിൽ വൈസ്രോയി പങ്കു കൊള്ളുകയും ഏറ്റവും വന്ദ്യ മെത്രാപ്പോലീത്താ തന്റെ സഭക്കും ജനത്തിനും ദീർഘകാലം ആയുഷ്മാനായി ഭവിക്കണമെന്നു വൈസ്രോയി ആശംസിക്കയും ചെയ്യുന്നു എന്നു അറിയിപ്പാൻ അദ്ദേഹം എന്നോടു ആജ്ഞാപിച്ചിരിക്കുന്നു.

൨. മദ്രാസു ഗവർണർ അവർകളുടെ സിക്രട്ടെറി.

ചക്രവർത്തിതിരുമനസ്സിലെ പ്രജകളായ സുറിയാനിസമുദായത്തിന്റെ അനുമോദത്തിൽ ഗവർണർ അവർകളും പങ്കുകൊള്ളുന്നു.

൩. തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സുകൊണ്ടു.

താങ്കളുടെ സ്വർണ്ണജൂബിലിസന്ദർഭത്തിൽ എന്റെ മനഃപൂർവ്വമായ അനുമോദത്തെയും സന്തോഷത്തെയും അറിയിച്ചുകൊള്ളുന്നു.

൪. ദിവാൻ കൃഷ്ണസ്വാമി റാവു അവർകൾ.

നിങ്ങളുടെ ജൂബിലിയിൽ എന്റെ ഹൃദയപൂർവ്വമായ അനുമോദത്തെ അംഗീകരിക്ക. നിങ്ങളുടെ ദീർഘായുസ്സിനും ശരീരസ്വസ്ഥതക്കുമായി ഞാൻ പ്രാർത്ഥിക്കുന്നു.

൫. ഹൈക്കോട്ടുജഡ്ജി എസ. പത്മനാഭയ്യർ അവർകൾ.

നിങ്ങളുടെ ജൂബിലി ആഘോഷത്തിൽ എന്റെ ഏറ്റവും ഹൃദയപൂർവ്വമായ അനുമോദത്തെ അംഗീകരിക്ക.

൬. വക്കീൽ ചെങ്കോട്ട രാമയ്യർ അവർകൾ.

നിങ്ങളുടെ വൈദിക ജൂബിലിയായ ഈ സന്തോഷ സന്ദർഭത്തിൽ എന്റെ ഹൃദയപൂർവ്വമായ അനുമോദത്തെ അംഗീകരിക്ക.

൭. ബൊമ്പായിൽ ഡാക്തർ പി. എം. മത്തായി അവർകൾ.

സ്വർഗ്ഗീയ അനുഗ്രഹങ്ങൾ മേല്ക്കുമേൽ നിങ്ങളുടെമേൽ വർഷിക്കപ്പെടുമാറാകട്ടെ.

൮. ചീഫ് സിക്രട്ടെറി പി. താണുപിള്ള അവർകൾ.

എന്റെ മനഃപൂർവ്വമായ അനുമോദത്തെയും പരമാർത്ഥ ആശംസയെയും ദയവായി അംഗീകരിക്ക.

൯. തിരുവനന്തപുരം ഡാക്തർ പുന്നൻ അവർകൾ

ആദരവോടുകൂടിയ അനുമോദത്തെ അറിയിച്ചുകൊള്ളുന്നു. അത്താനാസ്യോസും ദീവന്നാസ്യോസും തമ്മിൽ ഉള്ള യോജിപ്പിനെക്കാൾ മഹത്തായ ആഘോഷം ഇല്ല.

൧൦. പത്മനാഭപുരം ൧-ാം ക്ലാസ മജിസ്ത്രേട്ടു അയ്യപ്പൻ പിള്ള അവർകൾ.

എന്റെ പരമാർത്ഥ അനുമോദത്തെ വന്ദ്യനായ മെത്രാപ്പോലീത്തായെ ദയവുചെയ്തു അറിയിക്ക.

൧൧. അസിസ്റ്റന്റു സർക്കാർ വക്കീൽ മുത്തുനായകം പിള്ള അവർകൾ.

ഇന്നത്തെ ജൂബിലി ആഘോഷത്തിൽ ഞാൻ നിങ്ങളെ മനഃപൂർവ്വം അനുമോദിക്കുന്നു.

൧൨. തിരുവനന്തപുരം ൨-ാം ജഡ്ജി ഹരിഹരയ്യൻ അവർകൾ.

മനഃപൂർവ്വമായ അനുമോദം. ദൈവം നിങ്ങൾക്കു ദീർഘായുസ്സു തരട്ടെ.

൧൩. ചങ്ങനാശ്ശേരി പള്ളിയിൽ വികാരി അവർകൾ.

ഹൃദയപൂർവ്വമായ അനുമോദത്തെയും പരമാർത്ഥ സന്തോഷത്തെയും അംഗീകരിക്കണമെന്ന അപേക്ഷിക്കുന്നു.

൧൪. കൊല്ലം ഹെൻറി ഏഗവെർഫ് അവർകൾ.

ഞാനും ആർത്തറും അങ്ങെക്കു പരമഭാഗ്യത്തെ ആശംസിക്കയും അനുമോദം അറിയിക്കയും ചെയ്യുന്നു.

൧൫. പാലക്കാട മുനിസിപ്പു പി. ജെ. ഇട്ടിയവരാ അവർകൾ.

സ്നേഹപൂർവ്വമായ അനുമോദം തിരുമേനിയെ നമ്മുടെ രാജ്യത്തിനു ഒരു അനുഗ്രഹമാക്കിത്തീർത്തതിനു ഞങ്ങൾ ദൈവത്തെ മഹത്വപ്പെടുത്തുന്നു.

൧൬. ഹൈക്കോട്ടുവക്കീൽ ഇ. ജെ. ജോൺ അവർകൾ.

ജൂബിലി ആഘോഷത്തിൽ സംബന്ധിപ്പാൻ കഴിയാത്തതിൽ ദുഃഖിക്കുന്നു. ആഘോഷം സഫലമാകുവാൻ ആഗ്രഹിക്കുന്നു. തിരുമേനി പ്രയോജനമുള്ളതും ഭാഗ്യംനിറഞ്ഞതുമായ വേറൊരു അമ്പതു വർഷംകൂടെ ജീവിക്കണമെ എന്നു പ്രാർത്ഥിക്കുന്നു.

ഇതുപോലെ അനേകം കമ്പികൾ വേറെയുംഉണ്ടു. സംഗതിമിക്കവാറും ഒരേരീതിയിൽ ആകകൊണ്ടു പേരുകൾമാത്രം താഴെ പറയുന്നു.

൧൭. തിരുവനന്തപുരം പള്ളിയിൽ വികാരി.

൧൮. ആലപ്പുഴ അപ്പാത്തിക്കരി എം. ഐ. പിലിപ്പു.

൧൯. മദ്രാസ കെ. ജെ. മാത്തു.

൨൦. തിരുവനന്തപുരം വി. അബ്രാഹം.

൨൧. തിരുവനന്തപുരം കെ. ജെ. കുര്യൻ.

൨൨. ടി. സുറിയാനി വിദ്യാർത്ഥികൾ.

൨൩. ടി. ഈരാളി അബ്രാഹം.

൨൪. എറണാകുളം സുറിയൻ വിദ്യാർത്ഥികൾ.

൨൫. തിരുവല്ലാ മാർദീവന്നാസ്യോസ്സു ജൂബിലിസ്മാരകസംഘം അദ്ധ്യക്ഷൻ.

൨൬. കുന്നംകുളം പുത്തൻപള്ളി കൈക്കാരൻ.

൨൭. ത്രിശ്ശൂർ നടക്കാവുകാരൻ ഇട്ടിയച്ചൻ.

൨൮. കുന്നംകുളം ചീരൻ വറുഗീസ ഇട്ടൂപ്പ.

൨൯. തിരുവനന്തപുരം കെ. എം. മാത്തൻ മാപ്പിള.

൩൦. മദ്രാസു ഡാക്തർ കെ. മാത്യു.

൩൧. തിരുവനന്തപുരം വെസ്റ്റേൺ സ്റ്റോർ ഉടമസ്ഥൻ സി. ജെ. കുര്യൻ.

൩൨. കാരക്കൽ എം. വറുഗീസ അപ്പോത്തിക്കരി.

## എഴുത്തുകൾ.

൧. മദ്രാസ ഗവർണർ അവർകളുടെ പ്രൈവറ്റു സിക്രട്ടരി നവംബർ ൧൪-ാംനു- ലെ താങ്കളുടെ (ജൂബിലികമ്മട്ടിപ്രസിഡെണ്ടിന്റെ) എഴുത്തിനു ഗവർണർ സാഹിബ അവർകൾ വളരെ നന്ദി പറയുന്നു. അതു അത്യന്തതാല്പര്യത്തോടുകൂടി അദ്ദേഹം വായിച്ചിരിക്കുന്നു ഈ ശുഭകരമായ സന്ദർഭത്തിൽ മെത്രാപ്പോലീത്താ അവർകളുടെ മേൽ ഗവർണർ അവർകൾക്കുള്ള അനുമോദം കമ്മട്ടിക്കാർ അദ്ദേഹത്തെ അറിയിക്കണമെന്നു അപേക്ഷിക്കുന്നു.

൨. വലിയ കോയിത്തമ്പുരാൻ അവർകൾ.

ഈ മാസം ൧൫. നു-ലെ എഴുത്തും ഏറാവും വന്ദ്യനായ മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താ അവർകളുടെ വൈദിക ജൂബിലി ൨൮ നു- കോട്ടയത്തുവെച്ചു നടത്തുവാൻ നിശ്ചയിച്ചിട്ടുള്ളതിന്റെ പ്രോഗ്രാമും കിട്ടി. അദ്ദേഹത്തിന്റെ വിലയേറിയ പരിശ്രമങ്ങളെ സുറിയാനിസമുദായം പരസ്യമായി അഭിനന്ദിക്കുന്നു എന്നറിയുന്നതിൽ ഞാൻ അത്യന്തം സന്തോഷിക്കുന്നു. സമുദായത്തിന്റെ മേൽ എന്റെ സഹതാപം എപ്പോഴും ഉണ്ടു. ജൂബിലി ആഘോഷം സഫലമാകുവാൻ ഞാൻ ഹൃദയപൂർവം ആഗ്രഹിക്കുന്നു. ഈ ഭാഗ്യമേറിയ സന്ദർഭത്തിൽ എന്റെ അനുമോദം മെത്രാപ്പോലീത്താ അവർകളെ അറിയിക്ക.

൩. ദിവാൻ കൃഷ്ണസ്വാമി റാവു അവർകൾ.

മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകളുടെ സ്വർണ്ണജൂബിലി യഥായോഗ്യം ആഘോഷിപ്പാൻ കമ്മട്ടിക്കാർ ചെയ്തിട്ടുള്ള പ്രശംസനീയമായ നിശ്ചയങ്ങൾ അറിയിക്കുന്ന എഴുത്തു കിട്ടി. അന്ത്യോഖ്യാസഭയ്ക്കുവേണ്ടിയുള്ള അദ്ദേഹത്തിന്റെ വിലയേറിയ പരിശ്രമങ്ങളിലും നിങ്ങളുടെ സമുദായത്തിന്റെ സ്ഥിതിയെ ഉയർത്തുന്നതിനു അദ്ദേഹം ചെയ്തിട്ടുള്ള അക്ഷീണപരിശ്രമങ്ങളിലും അന്ത്യോഖ്യാപാത്രിയർക്കീസിന്റെ ആജ്ഞയിൽ ഉള്ള സുറിയാനിസമുദായം മെത്രാപ്പോലീത്തായോടു അത്യന്തം കടപ്പെട്ടവരാകുന്നു. അദ്ദേഹത്തിന്റെ മേൽ സമുദായത്തിനുള്ള കൃതജ്ഞതയെ യഥായോഗ്യം പ്രദർശിപ്പിക്കുവാൻ കമ്മട്ടി ചെയ്യുന്ന പരിശ്രമം നല്ലമനസ്സുള്ള ഏവന്റെയും അനുമോദത്തിനു പാത്രീഭവിക്കുന്നതാണ. ജൂബിലിസന്ദർഭത്തിൽ എന്റെ അനുമോദം മെത്രാപ്പോലീത്തായെ കമ്മട്ടി മൂലം ഞാൻ അറിയിക്കാം. അതിനിടയിൽ സ്മാരകദ്രവ്യശേഖരത്തിൽ ൫൦ രൂപായുടെ വരിക്കാരനായി എന്റെ പേർ കൂടെ ചേർക്കണമെന്നപേക്ഷിക്കുന്നു.

൪. റെസിഡെണ്ടാപ്പീസ മാനെജർ ഒഴുത്തുർ അവർകൾ. ദൈവത്തിന്റെയും തന്റെ സഭയുടെയും ഉയർച്ചക്കായി തന്റെ ആയുസ്സിനെ സമർപ്പണം ചെയ്തിരിക്കുന്ന മെത്രാപ്പോലീത്തായിക്കു ഇതിൽ അധികം ബഹുമാനത്തിനു അവകാശം ഉണ്ടു. പുലിക്കോട്ടു കുടുംബത്തിൽ

ഉണ്ടായിട്ടുള്ള പ്രസിദ്ധപ്പെട്ട വൈദികന്മാരുടെ ഉത്തമ പിന്തുടൎച്ചക്കാരൻ എന്ന നിലയിൽ അദ്ദേഹം സഭക്കും സമുദായത്തിനും വളരെ ഗുണം ചെയ്തിരിക്കുന്നു. അദ്ദേഹത്തിന്റെ ഖ്യാതി സമ്പാദിച്ച ദീൎഘകാലത്തെ വൈദികജീവിതം തിരുവിതാംകൂറിലെ ക്രിസ്ത്യാനിസഭാചരിത്രത്തിൽ എല്ലാകാലത്തും ഓൎക്കപ്പെടുന്ന ഒരു പ്രത്യേക സംഗതിയായിരിക്കും. തന്റെ ജീവിതം തക്കങ്ങളിൽ ഉൾപ്പെട്ടിരുന്നാലും അതുശാശ്വതമായ അഭിവൃദ്ധിയും വിജയവും അടഞ്ഞിയതാകുന്നു. തന്റെ ഭരമേറിയ ജോലിയെ യഥായോഗ്യം അക്ഷീണപരിശ്രമങ്ങളോടും വിശ്വസ്തതയോടുംകൂടി നിൎവഹിച്ചിരിക്കുന്നതിൽ തന്റെ ജനത്തിന്റെ കൃതജ്ഞതയും തന്റെ നാട്ടുകാരുടെ അനുമോദവും അദ്ദേഹം സമ്പാദിച്ചിരിക്കുന്നു. അദ്ദേഹത്തിനു ഇനിയും അനേകമനേകം കാലത്തെ ആയിസ്സും തന്റെ വേലക്കു മേല്ക്കുമേൽ വിജയവും ദൈവം നൽകട്ടെ. ഈ ശുഭസന്ദൎഭത്തിൽ എന്റെ അനുമോദം അദ്ദേഹത്തെ അറിയിക്കണമെന്നപേക്ഷ.

൬. കൊട്ടാരം സൎവ്വാധികാൎയ്യക്കാർ രാമകൃഷ്ണയ്യർ അവർകൾ

സുറിയാനി സമുദായത്തിന്റെയും അതിന്റെ വൎത്തമാനകാലത്തെ ആത്മീയമേലദ്ധ്യക്ഷന്റെയും ഉററസ്നേഹിതൻ എന്ന നിലയിൽ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവൎകളുടെ ജൂബിലി ആഘോഷത്തെക്കുറിച്ചു കേൾക്കുന്നതു എനിക്കു ഏററവും സന്തോഷകരമായ വൎത്തമാനമാകുന്നു. ഈ പ്രദൎശനം ആ മഹാന്റെ അസംഖ്യപരിശ്രമങ്ങൾക്കു ന്യായമായ ഒരു പ്രത്യുപകാരമാണ. ഈ ബഹുമാനം ചെയ്യുന്നതിൽ ഈ മഹാസമുദായം തങ്ങൾക്കു തന്റെ ബഹുമാനം വൎദ്ധിക്കുകയും മററു സമുദായങ്ങൾക്കു ദൃഷ്ടാന്തം കൊടുക്കുകയും ചെയ്യുകയാകുന്നു. മെത്രാപ്പോലീത്താ അവൎകളുടെ ദീൎഘായിസ്സിനായി ഞാൻ പ്രാൎത്ഥിക്കുന്നു.

൭. എറണാകുളം വികാരി അപ്പൊസ്തോലിക്കായായ മാർ ലൂയിസ മെത്രാൻ അവർകൾ.

ഞാൻ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ അവൎകളെ മനഃപൂൎവ്വം അനുമോദിക്കയും അദ്ദേഹത്തിനു ദീൎഘായിസ്സും വൎദ്ധിക്കുന്നതിനു ദൈവത്തെ പ്രാൎത്ഥിക്കയും ചെയ്യുന്നു.

൮. കണ്ടെഴുത്തു ദിവാൻ പേഷ്കാർ രാഗമയ്യാ അവർകൾ.

അങ്ങേ വൈദീക ജൂബിലിയിൽ അനുമോദിക്കുവാൻ ഈ എഴുത്തു എഴുതിക്കൊള്ളുന്നു. ഇതു വളരെ ആശ്ചൎയ്യകരമായ ഒരു കാൎയ്യമായിരിക്കണം. നിങ്ങളുടെ വലിയ സമുദായം ആ സന്തോഷം അനുഭവിക്കയും അതിൽനിന്നു പ്രയോജനം നേടുകയും ചെയ്യുമെന്നു വിശ്വസിക്കുന്നു. എന്റെ അത്യന്ത അനുമോദത്തെ അറിയിച്ചുകൊള്ളുന്നു.

൯. കൊല്ലം ദിവാൻ പേഷ്കാർ നാഗരാമരായർ അവർകൾ.

നിങ്ങളുടെ ജൂബിലി നാളെ ആഘോഷിപ്പാൻ പോകുന്നു എന്നറിയുന്നതിൽ വളരെ സന്തോഷിക്കുന്നു. ഇതു പൊതുവഷമായി നിങ്ങളെ പരിചയപ്പെടുകയും സ്വയം വൎജ്ജിച്ചുള്ള നിങ്ങളുടെ വേലയെ അ